# ഗദ്യലതിക.

## (ഒന്നാം ഭാഗം.)

---

ഗ്രന്ഥകൎത്താവ്

ടി. വി. രയരപ്പക്കുറുപ്പ്, ബി. ഏ; എൽ. ടി.

ചാലപ്പുറം.




---

പകൎപ്പവകാശം സ്വായത്തം.

—: 0 :—

(ഒന്നാം പതിപ്പ്: പ്രതി 500.)

---

നോൎമ്മൻ പ്രിൻടിങ്ങ് ബ്യൂറോ, കോഴിക്കോട്.

1928.

വില അണ 12.

# മു ഖ വു ര .

മുഖവുര ഏതു പുസ്തകത്തിനും അത്യന്താവശ്യകമാണത്രേ. "നല്ല പുസ്തകത്തിന മുഖവുര ആവശ്യമില്ല" എന്ന ഇംഗ്ലീഷിൽ ഒരു പഴമൊഴി ഉണ്ട്. മുഖവുര എഴുതാതിരുന്നാൽ, ആംഗലഭാഷാഭിജ്ഞന്മാർ ഇപ്രകാരമുള്ള ഒരഭിമാനം എനിക്കുണ്ടോ എന്ന ശങ്കിക്കാനും മതി. ഇങ്ങിനേയുള്ള ചില ആലോചനകൾ നിമിത്തമാണ് ഒരു ചെറിയ മുഖവുര എഴുതാമെന്ന തീർച്ചപ്പെടുത്തിയതു്.

"ഗദ്യലതിക" എന്ന ഈ പുസ്തകത്തിലേ മിക്ക ഉപന്യാസങ്ങളും ആത്മപോഷിണി, സമുദായദീപിക, ഭാഷാപോഷിണി, സമഭാവിനി, കേരളചന്ദ്രിക, വിദ്യാപോഷിണി, ഗുരുനാഥൻ, സദ്ഗുരു എന്നീ മാസികകളിൽ പ്രസിദ്ധിപ്പെടുത്തീട്ടുള്ളവയാണ്. ചിലവ ഇപ്പോൾ പുതുതായി എഴുതിചേർത്തിട്ടുംഉണ്ടു. ഇങ്ങിനേ ഒരു ഗദ്യസംഗ്രഹത്തേ പ്രസിദ്ധിപ്പെടുത്തുവാൻ ചില കാരണങ്ങൾ ഇല്ലാതേയും ഇല്ല. ആരോഗ്യത്തേസംബന്ധിച്ചല്ലാതേ ഞാൻ യാതോരു പുസ്തകവും പ്രസിദ്ധീകരിക്കാത്തതിനേപ്പററി പലൎക്കും കലശലായ ആക്ഷേപം ഉണ്ട്. ഈ പ്രസിദ്ധീകരണം ആ ആക്ഷേപത്തേ അല്പമെങ്കിലും നിരാകരിക്കുമെന്ന വിശ്വസിക്കുന്നു. ചില മാന്യമിത്രങ്ങളുടേ സ്നേഹപൂൎവ്വമായ നിർബ്ബന്ധവും എന്നേ ഈ ഉദ്യമത്തിലേയ്ക്കു പ്രബലമായി പ്രേരിപ്പിച്ചിട്ടുണ്ടെന്നുള്ള സംഗതിയേയും ഞാൻ അപലപിക്കുന്നില്ല.

എൻേറ ഈ ഗദ്യോപഹാരം വായനയിൽ അഭിരുചിയുള്ള കേരളീയമഹാജനങ്ങൾക്കു ഉപകാരപ്രദമോ സന്തോഷാവഹമോ ആയിത്തീരുന്നപക്ഷം, ഞാൻ ചരിതാൎത്ഥനായി.

"നോൎമ്മൻെറ" അച്ചടിയുടേ യോഗ്യത കേരളത്തിലെങ്ങും സുപ്രസിദ്ധമായിട്ടുള്ളതാണ്. "നല്ല അച്ചടി വേണമെങ്കിൽ, നോൎമ്മനിൽത്തന്നേ പോകണം" എന്നു ഇപ്പോൾ പലരും പറയാറുണ്ട്. ഈ അഭിപ്രായത്തിൻേറ യാഥാൎത്ഥ്യത്തിനു ഈ പുസ്തകംതന്നേ ശരിയായ സാക്ഷ്യം വഹിക്കുമെന്നു വിശ്വസിക്കുന്നു. പലപല ജോലിത്തിരക്കുകളുടേയും ഇടയിൽ രണ്ടാഴ്ചകൊണ്ട് ഈ പുസ്തകം ഇത്രയും ഭംഗിയായി അച്ചടിച്ചു തന്നതിനു നോൎമ്മൻ മുദ്രണാലയക്കാരുടേ നേരേ എനിക്കുള്ള കൃതജ്ഞതയേ ഇവിടേ സന്തോഷപുരസ്സരം രേഖപ്പെടുത്തിക്കൊള്ളുന്നു.

ചാലപ്പുറം, 7—8—'28. } ടി. വി. രയരപ്പക്കുറുപ്പ്.



# വിഷയാനുക്രമണിക.

# 1. സമഭാവന.

•••○○○•••

ഈ ലോകത്തിൽ തുല്യഗുണങ്ങളോടുകൂടിയ രണ്ടു വ്യക്തികളെ കാണുവാൻ പ്രയാസമാണ്. ആകൃതിയിലും പ്രകൃതിയിലും എന്നു മാത്രമല്ല, യാതൊരു കാര്യത്തിലും ഒരുപോലെയായി മനുഷ്യരാവട്ടേ, പക്ഷിമൃഗാദികളാവട്ടെ, ഇല്ലെന്നുള്ളത്, സർവ്വവിദിതമായ സംഗതിയാണല്ലോ. ഇത്രമാത്രം പറഞ്ഞതുകൊണ്ടുമായില്ല; രാജ്യഭേദം, മതഭേദം, വർണ്ണഭേദം എന്നിത്യാദിയായ പലേ വ്യത്യാസങ്ങളാലും മനുഷ്യർ പല വർഗ്ഗക്കാരായിത്തിരിഞ്ഞിരിക്കുന്നു. അതുനിമിത്തം വിഭിന്നജാതിക്കാരും വിഭിന്നമതക്കാരും തമ്മിൽ സ്നേഹത്തിനുപകരം കലഹവും 'കശപിശ'യുമാണ് കണ്ടുവരുന്നതു്. ലോകചരിത്രം കുറച്ചെങ്കിലും അറിവുള്ളവരോട്, പലേ യുദ്ധങ്ങളും രാജ്യഭേദത്താലും മതഭേദത്താലും ഉണ്ടായിട്ടുള്ളതാണെന്നു പറയേണ്ടതില്ലല്ലോ.

ഇങ്ങിനെ ഭൂലോകം പരസ്പരവൈരികളുടെ ഒരു യുദ്ധരംഗമായിത്തീരുന്നതു് ഒരിക്കലും ആശാസ്യമായിട്ടുള്ളതല്ല. ലോകമാസകലം വ്യാപിച്ചിട്ടുള്ള ഈ വ്യാധിയെ ഉന്മൂലനംചെയ്യാൻ ശക്തിയുള്ള ഔഷധം ഏതാണ്? സകല സുഖത്തേയും സൈ്വെശ്വര്യത്തേയും ദാനംചെയ്തു് സമാധാനവും സന്തുഷ്ടിയും ഉളവാക്കി ഈ ലോകത്തെ മനുഷ്യർക്ക് അധിവാസയോഗ്യമാക്കിത്തീർക്കാൻ ഉപയുക്തമായ പരമശ

ക്തി ഏതാണ്? ഈരണ്ടു പ്രശ്നങ്ങൾക്കും "സമഭാവന" എന്ന ഒരേ സമാധാനം മാത്രമേ ഉള്ളൂ.

സർവ്വ ജീവവർഗ്ഗങ്ങളേയും ഒരുപോലെ കരുതുന്ന ഒരാൾക്ക് സമഭാവനയുണ്ടെന്നു പറയാം. ധനവാനും ദരിദ്രനും, രോഗിയും അരോഗിയും, എന്നുവേണ്ട, എല്ലാ വസ്തുക്കളും സമഭാവനയുള്ളവനു ഒരുപോലെയാണ്. പേരും പെരുമയും ധനവും പദവിയും എല്ലാം താല്ക്കാലികങ്ങളായ അവസ്ഥാഭേദങ്ങൾ മാത്രമാണെന്നു ധരിച്ച് ആയാൾ അതിനനുസരിച്ചു തന്റെ കർമ്മത്തെ രൂപീകരിക്കും. പെരുവഴിയിൽ അലഞ്ഞുനടക്കുന്ന പിച്ചക്കാരനും മനുഷ്യനാണ്; ഏഴുനില മാളികയുടെ മുകളിൽ പട്ടുമെത്തമേലിരുന്ന്;

"കാന്താകരാന്ദോളിത താലവൃന്ത-
ക്കാറേററു ചൂടേതുമറിഞ്ഞിടാതേ"

ഉല്ലസിക്കുന്ന രാജാവും മനുഷ്യൻതന്നേയാണ്. രണ്ടുപേരും സഹോദരന്മാർ; ഇവരും താനും ഒരേ ഭൂമിദേവിയുടെ പുത്രന്മാർ; ഇവർ തമ്മിലുള്ള ഭേദം കേവലം ശിഥിലവും താല്ക്കാലികവും ആകുന്നു; എന്നിങ്ങിനേയാണ് ബുദ്ധദേവനെപ്പോലെ സമഭാവനയുള്ള ഒരുവൻ വിചാരിക്കുക. ഈദൃശമായ ആലോചനാസരണി എത്ര മനോഹരവും ശ്രേഷ്ഠവും ആയിട്ടുള്ളതാണ്! എത്ര ആദരണീയമാണ്! ആയിരത്തിൽ ഒന്നുവീതം ജനങ്ങളെങ്കിലും ഇങ്ങിനെ വിചാരിക്കുന്നുണ്ടോ? ഇല്ല; തീരെ ഇല്ല; എല്ലാവരും പലപ്രകാരത്തിലും ഉള്ള വ്യാമോഹപരമ്പരയിൽപെട്ടു 'ചക്രശ്വാസം' വലിക്കുകയാണ് ചെയ്യുന്നത്. ഹാ! കപടപടുവായ ലോകമേ!

നാനാത്വഭ്രമത്തിൽപെടുത്തി നീ മനുഷ്യരേ ഇങ്ങിനെ 'നട്ടംതിരിയിക്കുന്നു'വല്ലോ! മഹാമോഹാംഭോധിത്തിരയടിയിൽപെടാതെ സൂക്ഷ്മാവലോകനം ചെയ്യുവാൻ സാധിക്കുന്നവൻ ഭാഗ്യവാൻതന്നേ!

സാധാരണന്മാൎക്കു സമഭാവനയുണ്ടാവുക എന്നുള്ളതു് അത്ര എളുപ്പമല്ല. അഭ്യാസംകൊണ്ടും സംസ്കൃതപരിപാകംകൊണ്ടും മാത്രമേ അതു സ്വാധീനമാകയുള്ളു. അഭ്യാസത്തിനു ബലം കൂടേണമെങ്കിൽ, അതു ചെറുപ്പത്തിൽത്തന്നേ ആയിരിക്കേണം. എന്നാൽ നല്ല കാൎയ്യങ്ങളഭ്യസിക്കുന്നതിൽ ക്ഷമയും ശ്രദ്ധയുമുള്ളവർ പ്രായേണ ചുരുങ്ങുമെന്നു പറയേണ്ടതില്ലല്ലോ.

സമഭാവനമൂലം ലോകത്തിനുണ്ടാവാനിടയുള്ള ഗുണങ്ങളെപ്പററി ആദ്യംതന്നേ അല്പം സൂചിപ്പിച്ചിട്ടുണ്ടല്ലോ. മനുഷ്യരെല്ലാവരും ലോകകുടുംബത്തിലെ അംഗങ്ങളാണെന്നും ലോകത്തിനൊട്ടുക്കു് സുഖമുണ്ടെങ്കിൽ മാത്രമേ തനിക്കു സുഖത്തിന്നിടയുള്ളു എന്നും അതുകൊണ്ടു പരസ്പരം സ്നേഹവിശ്വാസത്തോടുകൂടി പെരുമാറേണ്ടതു അത്യാവശ്യകമാണെന്നും സൎവ്വൎക്കും ഒരുപോലെ തോന്നിത്തുടങ്ങുന്നതായാൽ, ലോകത്തിൽ സമാധാനവും ക്ഷേമവും ഉണ്ടായിരിക്കുകയും യുദ്ധം കഥാശേഷമായിത്തീരുകയും ചെയ്യും. ഈ അത്യുന്നതപദവി പ്രാപിക്കാൻ സുസാദ്ധ്യമല്ല; എങ്കിലും ഓരോ സമുദായക്കാരും ഓരോ രാജ്യക്കാരും അങ്ങിനേ വിചാരിക്കുന്നപക്ഷം അതതു സമുദായങ്ങളിലും രാജ്യങ്ങളിലും ക്ഷേമാദിവൃദ്ധിയുണ്ടാകുന്നതാണു. മദമാത്സൎയ്യാദി ശത്രുക്കളും

അവനവൻേറയും സ്വരാജ്യത്തിൻേറയും അധഃപതനത്തിന്ന കാരണമായിത്തീരുകയേ ഉള്ളൂ.

സമഭാവനയുടെ വേര് ബാല്യദശയിൽത്തന്നെ ഉറന്നിപ്പിടിപ്പിക്കേണ്ടതാണ്. "ചെറുപ്പകാലങ്ങളിലുള്ള ശീലം" പ്രായംചെന്നാലും പോയ്പോകുന്നതല്ലല്ലോ. താഴ്ന്നവരെ ഉയൎത്തുവാൻ ശ്രമിക്കുക, യാചകന്മാൎക്ക യഥാശക്തി ദാനം ചെയ്യുക, മററുള്ളവരേപ്പററി ചീത്തയായി യാതൊന്നും വിചാരിക്കാതിരിക്കുക, എല്ലാവൎക്കും നന്മ വരട്ടെ എന്ന പ്രാൎത്ഥിക്കുക, എന്നിങ്ങിനേ പലതും നമുക്ക നിഷ്പ്രയാസം ചെയ്യാൻ സാധിക്കുന്നതാണല്ലോ. ഇങ്ങിനെ ചെയ്യുന്നതുകൊണ്ടു യാതൊരു നഷ്ടവും വരാനില്ലതാനും. എന്നാൽ അവനവനും മററുള്ളവൎക്കും ഇതു പലപ്രകാരത്തിലും ഗുണകരമായിട്ടുള്ളതുമാണ്. അതുകൊണ്ട് ഈ ഉൽകൃഷ്ടഗുണത്തിൻേറ അഭ്യാസനത്തിൽ സൎവരും ജാഗരൂകന്മാരായിരിക്കേണ്ടതാണെന്നുള്ളതു നിൎവിവാദമാണല്ലോ.

മനസ്സാകുന്ന ക്ഷേത്രം എപ്പോഴും പരിശുദ്ധമാക്കിവെക്കേണ്ടതാണ്. മലിനവും നികൃഷ്ടവും ആയ വിചാരങ്ങളുടേ സങ്കേതസ്ഥാനം അതല്ല. മനസ്സ് ദേവന്മാരുടെ അധിവാസസ്ഥലമായിരിക്കേണ്ടതാണ്. മനസ്സിൽ ഉൽകൃഷ്ടോദ്ദേശങ്ങൾക്കും ഗംഭീരാശയങ്ങൾക്കും മാത്രമെ പ്രവേശനാനുമതി കൊടുപ്പാൻ പാടുള്ളു. ദൈവികത്വമുള്ള മനുഷ്യൻ നിന്ദാവഹമായ വിചാരങ്ങൾക്ക വശംവദനായിത്തീരുന്നതു ഏററവും ലജ്ജാവഹമായിട്ടുള്ളതാകുന്നു. ഗൎഹണീയമായ വിചാരങ്ങൾ മനസ്സിൽ അങ്കുരിക്കുന്നതുകൂടി, കളവുചെയ്യുമ്പോൾ കണ്ടുപിടിച്ചാലുണ്ടാകുന്ന പ്രകാരത്തിലുള്ള വികാ

രങ്ങളേ ജനിപ്പിക്കേണ്ടതാണ്. മനുഷ്യന്ന തന്നേക്കുറിച്ചുള്ള യഥാൎത്ഥജ്ഞാനമുണ്ടാകുമ്പോൾ, തനിക്കുതന്നെ നാശം വരുത്തുന്ന ദുൎവ്വിചാരങ്ങളായ ശത്രുക്കളെ ദൂരീകരിക്കുകയും സമഭാവനയാകുന്ന കളൎതെന്നിലൽ ചാഞ്ചാടിഅതുല്യമായ ആനന്ദം അനുഭവിക്കുകയും ചെയ്യും.

---

## 2. ഒരു പൗരസ്ത്യകഥ.



അഫ്ഘാനിസ്ഥാനിന്ന സമീപമുള്ള ഒരു ചെറിയ രാജ്യത്തിൽ ബുദ്ധിശാലിയായ ഒരു മുഹമ്മദീയരാജാവു്, കുറേ ശതാബ്ദങ്ങൾക്കുമുമ്പ്, കൃത്യനിഷ്ഠയോടും നീതിന്യായതല്പരതയോടും കൂടി ഭരണകൃത്യങ്ങൾ നടത്തി, സ്വപ്രജകളുടെ അതിരററ ഭക്തിബഹുമാനാദരങ്ങൾക്കു പാത്രീഭവിച്ചു വൎത്തിച്ചുപോന്നു. തന്റെ അന്ത്യകാലം, ജനങ്ങൾക്കു ഭാവിയിൽ ഗുണപ്രദമായിത്തീരുന്ന ഒരേൎപ്പാടോടുകൂടി പൎയ്യവസാനിപ്പിക്കേണമെന്നു അദ്ദേഹം തീൎച്ചപ്പെടുത്തി. താൻ വാൎദ്ധക്യഗ്രസ്തനായിത്തീരുന്നു എന്നുകണ്ടു് രാജാവു് തന്നെത്താൻ ഇപ്രകാരം ആലോചിച്ചു:—"വീൎയ്യശൗൎയ്യപരാക്രമങ്ങളോടുകൂടിയ മൂന്നു പുത്രന്മാർ എനിക്കുണ്ടു്. അവർ വളരെ സത്യവാന്മാരും ആണ്. എന്നാൽ ആൎക്കും തിരിച്ചറിവാൻ സാധിക്കാത്ത ചില വിശേഷവിധികളും അവരിൽ കാണ്മാനുണ്ടു്. അതുകൊണ്ടു് അവരുടെ സ്വഭാവവൈശിഷ്ട്യങ്ങളെ ഒന്നു പരിശോധിച്ചു്, എന്റെ

ശേഷം രാജ്യഭരണത്തിന് ആരാണ് ഉത്തമൻ എന്നു തീ ച്ച്പ്പെടുത്തേണം."

ഈ ആലോചനയ്ക്കനുസരിച്ച്, തന്റെ പുത്രന്മാരേ വിളിച്ചുകൊണ്ടുവരുവാൻ ഒരു അടിമയെ അയച്ചു. അവരുടെ ദൃഢതരമായ ശരീരവും രൂപലാവണ്യവും കണ്ടപ്പോൾ രാജാവിനു തന്റെ യൗവനം ഓർമ്മവന്നു. രാജാവ് പുത്രന്മാരോട് ഇപ്രകാരം അരുളിച്ചെയ്തു:—"ഞാൻ നിങ്ങളെ വിട്ടുപിരിഞ്ഞു പോകേണ്ടുന്ന കാലം അടുത്തിരിക്കുന്നു. എന്റെ കാലത്തിനുശേഷം രാജ്യം ഭരിക്കാൻ നിങ്ങളിൽ ആരാണ് ഉത്തമൻ എന്നു അറിയേണമെന്നു ഞാൻ ആഗ്രഹിക്കുന്നു. ഈ ഉദ്ദേശത്തോടുകൂടി, നിങ്ങളിൽ ആരാണ് എന്നെ അധികം സ്നേഹിക്കുന്നത് എന്നു ഞാൻ ചോദിക്കുന്നു."

ഈ ചോദ്യം കേട്ടപ്പോൾ, ഒന്നാമത്തെ മകൻ ഇങ്ങിനെ മറുപടി പറഞ്ഞു:—"പ്രിയ പിതാവേ, എനിക്കു അവിടുത്തോടുള്ള സ്നേഹം, കടല്ക്കരയിൽ അടിച്ചലറുന്ന സമുദ്രത്തേക്കാൾ അഗാധവും വിസ്തൃതവും ഗംഭീരവും ആകുന്നു." ദ്വിതീയപുത്രൻ, "എന്റെ പ്രിയപിതാവും രാജാവും ആയുള്ളോവേ, എന്റെ സ്നേഹം എത്രമാത്രമാണെന്നു ഉപമിച്ചു തീരുമാനിക്കാൻ ഇഹപരലോകങ്ങളിൽ ഇന്നേവരെ യാതൊന്നും സൃഷ്ടിക്കപ്പെട്ടിട്ടില്ല," എന്നു മറുപടി പറഞ്ഞു. മൂന്നാമത്തെ പുത്രൻ, "ഞാൻ എന്റെ അച്ഛനേ നല്ലവണ്ണം സ്നേഹിക്കുന്നു; ഇതിലധികം എനിക്കു യാതൊന്നും പറവാനില്ല," എന്നു ബോധിപ്പിച്ചു.

ഇതിനശേഷം രാജാവു് തൻെറ പുത്രന്മാരോട്ട് അവരവരുടെ സ്ഥാനത്തേയ്ക്കു പോയ്ക്കൊള്ളുവാൻ ആജ്ഞാപിക്കുകയും, താൻ അവർ പറഞ്ഞതിനെപ്പററി ഗാഢമായിആലോചിക്കുകയും ചെയ്തു. പിന്നീടു താൻ തൻെറ മന്ത്രിയേവരുത്തി ഇപ്രകാരം പറഞ്ഞു, "ഞാൻ പ്രസിദ്ധപ്പെട്ട മെക്കയിലേയ്ക്കു തീൎത്ഥയാത്രചെയ്തു് എൻേറ പാപങ്ങൾക്കു മോചനം വരുത്തേണമെന്നു വിചാരിക്കുന്നു. എൻേറ കൂടെ അകമ്പടിയും മററും ആവശ്യമില്ല. തനിയേതന്നെ പോകാനാണു് ഭാവം. ഞാൻ നഗ്നപാദനായും നഗ്നശിരസ്കനായും യാത്ര ചെയ്യേണമെന്നു് ഉദ്ദേശിക്കുന്നു. ഈ യാത്രയിൽ ഞാൻ വഴിയിൽവെച്ചു മരിക്കേണമെന്നാണു് അള്ളയുടേ കല്പന എങ്കിൽ, എൻെറ മൂന്നു മക്കളും കൂടി ഒന്നായി രാജ്യം ഭരിക്കേണമെന്നാണു എൻെറ കല്പന."

രാജാവു മെക്കയ്ക്കു പോയിട്ടു ഒരു കൊല്ലം കഴിഞ്ഞു. ആ കൊല്ലത്തിലേ കൊസ്തും മററും അവസാനിച്ചു. ജനങ്ങൾ അവരുടേ വിനോദത്തിനുവേണ്ടി പലേ ഏൎപ്പാടുകളും ചെയ്തുവരുകയായിരുന്നു. പെട്ടെന്നു, 'രാജാവു് ചരമഗതി പ്രാപിച്ചിരിക്കുന്നു'എന്നുള്ള വിവരം രാജ്യമെങ്ങും പരന്നു. ജനങ്ങൾ വളരെ വ്യസനിച്ചു. മന്ത്രി രാജകല്പനയേ തൻേറ മക്കളേ അറിയിച്ചു. അവർ മൂവ്വരുംകൂടി രാജ്യഭാരം ആരംഭിക്കുകയും ചെയ്തു.

ഇങ്ങിനെ ഒരു കൊല്ലം പിന്നേയും കഴിഞ്ഞു. കൊസ്തിനുള്ള കാലം സമീപിച്ചുവന്നു. അപ്പോൾ പട്ടണത്തിലേയ്ക്കു ഒരു ഭിക്ഷു വളരെ ശ്രമത്തോടുകൂടി നടന്നുപോകു

ന്നതു കണ്ടു. പട്ടണവാതിലിന്ന സമീപം അവൻ വിശ്രമി ക്കാൻവേണ്ടി ഇരുന്നു. പെട്ടെന്ന് ഈ യാചകൻെറ ആ ലോചന, കീറിപ്പറിച്ച വസ്ത്രങ്ങൾ ധരിച്ച്, നെഞ്ഞത്തടി ച്ച, "ഞാൻ അദ്ദേഹത്തെ നല്ലവണ്ണം സ്നേഹിച്ചിരുന്നു," എന്ന ഗൽഗദാക്ഷരത്തിൽ പറഞ്ഞുകൊണ്ടിരുന്ന ഒരുവ ൻെറ നേരെ പതിഞ്ഞു.

അവൻെറ വ്യസനം കണ്ട് അനുകമ്പ തോന്നിയ ഭി ക്ഷു, "പറയുന്നതിന്ന വിരോധമില്ലെങ്കിൽ, നിൻെറ സങ്ക ടത്തിൻെറ കാരണം എന്താണെന്നു, പറയൂ; എല്ലാ സങ്ക ടവും "അള്ള" ശമിപ്പിക്കും. നിണക്കും അള്ള സുഖം ത രട്ടേ!" എന്നു പറഞ്ഞു അല്പസമയം നിശ്ശബ്ദനായിനി ന്നു. പിന്നെ അവൻ വർദ്ധിച്ച വ്യസനത്തോടുകൂടി ഇങ്ങിനേ സമാധാനം പറഞ്ഞു. "എനിക്കു പററിയ ന ഷ്ടം അപാരമാണ്. ഞാൻ രാജാവിൻെറ മരണത്തെപ്പ ററി വ്യസനിക്കുന്നു. അങ്ങിനേയുള്ള ഒരാളെ ഇനി കാ ണ്മാൻ സാധിക്കുകയില്ല. അദ്ദേഹം എൻെറ അച്ഛനും ഞാൻ അദ്ദേഹത്തിൻെറ മൂത്തപുത്രനും ആണ്." ഇത്രയും പറഞ്ഞു, അവൻ നെഞ്ഞത്തടിച്ച്, വസ്ത്രം പറിച്ചുകീറി 'ഞാൻ അദ്ദേഹത്തെ എത്ര സ്നേഹിച്ചിരുന്നു' എന്നിങ്ങി നെ വീണ്ടും നിലവിളിച്ചുകൊണ്ടിരുന്നു.

ഭിക്ഷു നെടുവീർപ്പിട്ടുകൊണ്ട്, "ഈദൃശമായ സ്നേഹ ത്തെ അള്ള നിശ്ചയമായും വിലവെയ്ക്കും; നിങ്ങളുടെ സ ഹോദരന്മാരും ഇതുപ്രകാരംതന്നെ വ്യസനിക്കുന്നുവോ?" എന്നു ചോദിച്ചു. "ഇല്ല; ഇങ്ങിനെ ഇല്ല; രണ്ടാമൻ അ ന്യചിന്തകളേക്കൊണ്ടു തൻെറ വ്യസനത്തെ അടക്കി, ഇ

പ്പോൾ നായാട്ടിനുവേണ്ടി, കുതിരപ്പുറത്തുകയറി നായാട്ടുനായ്ക്കളോടുകൂടി, കാട്ടിലേയ്ക്കു പോയിരിക്കയാണ്; ഏററവും ഇളയവൻ പിതൃമരണവ്യഥയും രാജ്യഭരണക്ലേശവും സഹിച്ചുകൊണ്ടു, രാജ്യസംരക്ഷണ ചെയ്തുപോരുന്നു. അവൻ നിഷ്പക്ഷപാതിത്വത്തോടുകൂടി വലിയവനും എളിയവനും ഒരുപോലെ ന്യായാനുസൃതമായി വേണ്ടകാര്യങ്ങൾ ചെയ്തുകൊടുക്കുന്നു. അവനെ പ്രജകൾ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നു" എന്നു അവൻ ഉത്തരം പറഞ്ഞു.

ഭിക്ഷു ഉടനെതന്നെ വ്യസനാക്രാന്തനായ ആ രാജപുത്രനെ അവിടേവിട്ടു, രാജധാനിക്കുനേരെ വേഗത്തിൽ നടന്നു. സിംഹാസനത്തിൻെറ മുമ്പിൽ എത്തിയ ഉടനെ ഭിക്ഷു തൻെറ വസ്ത്രമെല്ലാം വലിച്ചെറിഞ്ഞു്, സ്വച്ഛനീലിമയോടുകൂടിയ രാജവസ്ത്രംധരിച്ചു്, രാജധാനിമുഴുവനും ഞെട്ടുമാറു്, അത്യുച്ചത്തിൽ ഇങ്ങിനെ പറഞ്ഞു:—

"എൻെറ പ്രജകളായ നിങ്ങൾ ഒരു കാര്യം ധരിച്ചുകൊണ്ടാലും. നിങ്ങളുടെ രാജാവായ ഞാൻ, എൻെറ കിരീടവും ചെങ്കോലും സിംഹാസനവും സർവ്വസ്വവും, എൻെറ ഇളയപുത്രന്, ഇളയപുത്രനുമാത്രം, നൽകിയിരിക്കുന്നു!" "എൻെറ പ്രിയപുത്രാ; ഞാൻ നിന്നെ ആലിംഗനം ചെയ്യട്ടെ; പിതാവിൻെറ ഇഷ്ടത്തിനനുസരിച്ചു പ്രവൎത്തിക്കുന്ന മകനാണ്, പിതാവിനെ ഏററവും അധികം സ്നേഹിക്കുന്നവൻ."



# ૩. ചരിത്രപ്രസിദ്ധമായ ചില വൈരക്കല്ലുകൾ.

൦൦൦൦൦൦൦

ഇന്ത്യ പണ്ടുപണ്ടേ, നാനാപ്രകാരേണയും, വിശ്രുവി ശ്രുതമായ ഒരു രാജ്യമായിരുന്നു എന്നുള്ളതു പരക്കെ അറിയുന്ന ഒരു സംഗതിയാണല്ലൊ. പാശ്ചാത്യചരിത്രകാരന്മാർ പൂൎവ്വകാലത്തിലെ ഹിന്തുരാജാക്കന്മാരുടെയും പ്രഭുക്കന്മാരുടെയും ധനസ്ഥിതിയേപ്പററിയും അന്തഃപുരസ്ത്രീകൾ ആഘോഷദിവസങ്ങളിൽ ധരിക്കാറുണ്ടായിരുന്ന അമൂല്യരത്നങ്ങളേപ്പററിയും, വൎണ്ണിച്ചിട്ടുള്ളതു വായിക്കുമ്പോൾ, ഇത്രയും ധനസമൃദ്ധി ഉണ്ടായിരുന്ന ഒരു കാലം ഇന്ത്യയ്ക്കുണ്ടായിരുന്നുവോ എന്നോൎത്തു നാം ഞെട്ടിപ്പോകുന്നു. "ന്യൂണിസ്സ്" (Nuniz) എന്ന പോൎത്തുഗീസുകാരൻ, ധനസമ്പത്തുകൊണ്ടു ലോകത്തിലുള്ളതിൽ പ്രാഥമ്യത്തെ അൎഹിക്കുന്ന രത്നഖനികൾ ഇന്ത്യയിൽ ഉണ്ടായിരുന്നുവെന്നും, ഇവയെ, ഇരുപത്തഞ്ച് "കേററോ" (43 കേററു കൂടിയാൽ കഷ്ടിച്ച് ഒരുറുപ്പികത്തൂക്കമുണ്ടാകും.) അതിലധികമോ തൂക്കമുള്ള രത്നങ്ങളെ രാജാവിന്റെ ഉപയോഗത്തിന്നു കൊണ്ടുക്കൊടുക്കേണമെന്ന നിശ്ചയത്തിന്മേൽ, ഏല്പിച്ചുകൊടുക്കുക പതിവായിരുന്നുവെന്നും പ്രസ്താവിക്കുന്നു. വിജയനഗരം സാമ്രാജ്യത്തിന്റെ അധഃപതനത്തിന്നു ശേഷവുംകൂടി, ചന്ദ്രഗിരിരാജാവിന്റെ അടുക്കൽ 1614-ാമാണ്ടിൽ, മൂന്നു വലിയ പെട്ടികൾ നിറച്ചും വൈരക്കല്ലുകൾ ഉണ്ടായിരുന്നു എന്ന് "ബേറഡാസ്" (Barradas) എന്ന ആൾ പറഞ്ഞിരിക്കുന്നു.

പ്രധാനപ്പെട്ട ഖനികൾ കൃഷ്ണാനദിയുടെ വടക്കുഭാഗത്തും, കർണ്ണൂൽ, ആനന്ദപുരം എന്നീ ജില്ലകളിലും ആയിരുന്നു. ഇവയെ സമഗ്രമായി "ഗോൽക്കൊണ്ടയിലെ ഖനികൾ" എന്നാണു് പറഞ്ഞുവരാറ്.

ലിൻസ്ചോട്ടൻ (Linschoten) എന്ന ആൾ ഇപ്രകാരം എഴുതിയിരിക്കുന്നു:-"വൈരക്കല്ലുകൾ ദക്ഷിണഭാരതത്തിൽ വിജയനഗരം പട്ടണത്തിനു സമീപമുള്ള രണ്ടുമൂന്നു കുന്നുകളിൽ ധാരാളം വിളയുകയും, വിജയനഗരം രാജാവു് അവയിൽനിന്നു നല്ല ആദായം ഉണ്ടാക്കുകയും ചെയ്യുന്നുണ്ടു്. അദ്ദേഹത്തിന്റെ സൂക്ഷ്മദൃഷ്ടി ഇതിന്മേലെപ്പോഴും ഉള്ളതിനു പുറമേ, 32 കേററിലധികം തൂക്കമുള്ള വൈരങ്ങൾ, രാജാവിനു എത്തിച്ചുകൊടുക്കണമെന്നു നിർബന്ധവുമാണ്." വിജയനഗരം രാജധാനി കവന്നപ്പോൾ കിട്ടിയതും, പിന്നീടു ബീജാപുരം (Bijapur) ത്തിലെ മുഹമ്മദീയരാജാവായ "ഏഡിൽഷാ" സൂക്ഷിച്ചുവെച്ചതും ആയ "കോഴിമുട്ടയോളം വലിപ്പമുള്ള വൈരം" വിജയനഗരം രാജാവിന്റെ കുതിരയുടെ ശിരോലങ്കാരമായി ഉപയോഗിച്ചിരുന്നു എന്നു ക്രട്ടോ പ്രസ്താവിച്ചുകാണുന്നു. 1534-ൽ ഇന്ത്യയിൽ ഉണ്ടായിരുന്ന "ഗാർസ്യാ ഡാഓർട്ടോ" (Garcia da Orto) എന്ന ആൾ വിജയനഗരത്തിൽ, ഒരു ചെറിയ കോഴിമുട്ടയോളം വലിപ്പമുള്ള ഒരു വൈരക്കല്ലും, 150, 175, 312½ കേററുകൾ തൂക്കമുള്ള മൂന്നു മററു വൈരക്കല്ലുകളും കണ്ടിരുന്നു എന്നു പ്രസ്താവിച്ചിട്ടും ഉണ്ടു്.

കൃഷ്ണാനദീതീരത്തിലുള്ള "കൊല്ലൂർ" എന്ന സ്ഥലത്തുനിന്നാണ് "കോഹിനൂർ" എന്ന പ്രസിദ്ധവൈരം 1656-ാ

മാണ്ടിൽ കിട്ടിയതു്. അപ്പോൾ ഖനികളുടെ മേധാവി മീർ ജൂംലാ" എന്ന ആളായിരുന്നു. അദ്ദേഹം ഈ വൈരത്തെ "ഷാജഹാൻ"എന്ന മുഗൾ ചക്രവർത്തിക്കു കാഴ്ചവെച്ചു. അന്നു ഇതിന്നു 756 കേററു തൂക്കമുണ്ടായിരുന്നുവത്രെ. "ഹോർട്ടൻസിയോബോർജിയോ" (Hortensio Borgio) എന്ന വെനീസ്സുകാരൻ, ഈ വൈരത്തെ അവിടെവെച്ചു ഖണ്ഡിച്ചപ്പോൾ താറുമാറാക്കി. 1665-ൽ "ടേവർണിയർ" [Tavernier] ഈ രത്നത്തെ ഔറംഗസീബു ചക്രവർത്തിയുടെ ഖജാനയിൽ കണ്ടപ്പോൾ ഇതിന്നു 268½ കേററു മാത്രമേ തൂക്കമുണ്ടായിരുന്നുള്ളു. 1739-ൽ നാദർഷാ"ഡില്ലി കവർച്ച് ചെയ്യുകയും അപ്പോൾ ഇതിനെ കൈവശപ്പെടുത്തി."ലോകദീപം" [Light of the World] എന്ന അന്വത്ഥമായ അഭിധാനത്തെ കല്പിച്ചു പേർഷ്യയിലേക്കു കൊണ്ടുപോകയും ചെയ്തു. 1747-ൽ "നാദർഷാ"വിനെ കൊലപ്പെടുത്തിയതിന്നു ശേഷം, ഈ വൈരം അദ്ദേഹത്തിൻെറ പൗത്രനായ "ഷാറൂക്കി"ൻെറ കൈവശമായി. നാലുകൊല്ലങ്ങൾക്കു ശേഷം, ഷാറൂക്ക്, ഈ വൈരം, കാബൂളിലെ അഹമ്മദ് ഷാദുരാണി"ക്കു സമ്മാനിക്കുകയും, അദ്ദേഹം അതു തൻെറ പുത്രനായ തൈമൂറിന്നു കൊടുക്കുകയും ചെയ്തു. 1793-ൽ വഴിക്രമപ്രകാരം, ഇതു് അദ്ദേഹത്തിൻെറ മകനായ "ഷാസാമ"ന്നു കിട്ടി. മുഹമ്മദ് എന്ന സഹോദരൻ, ഇദ്ദേഹത്തെ, "കണ്ണുകുത്തി" കുരുടനാക്കുകയും, രാജപദവിയിൽനിന്നു നീക്കുകയുംചെയ്തു. എങ്കിലും ഇദ്ദേഹം തടവുമുറിയിലും ഈ വൈരത്തെ, ഒന്നിച്ചുതന്നെ. വെച്ചുകൊണ്ടിരുന്നു. 1795-ൽ, ഇതു്, ഇദ്ദേഹത്തിൻെറ മററൊരു സഹോ

ദരനായ "സുൽത്താൻഷൂജ"യുടെ സ്വത്തായി. കാബൂളി ലെ രാജാവായിത്തീൎന്ന ഷൂജ, ഈ വൈരത്തെ തന്റെ വളയിൽ പതിച്ചതായി 1809-ൽ എൽഫിൻസ്റ്റൻ പി ഷാവറിൽവെച്ചു കണ്ടു. 1812 ൽ മുഹമ്മദ് ഷൂജയെ രാജ പദവിയിൽനിന്ന് അടിച്ചോടിച്ചപ്പോൾ, ഷൂജ ലാഹോറി ലേക്ക് പോയി; പഞ്ചാബിലെ രാജാവായ രംജീററ്സിങ്ങി നെ ശരണം പ്രാപിച്ചു. രംജീററ്, ഇദ്ദേഹത്തെ ഒരു ചില്ല റത്തടവുകാരനാക്കി 1813-ൽ ഇവർ തമ്മിൽ സ്നേഹിക്കു കയും ഷൂജ ഈ വൈരത്തെ രംജീററ്സിങ്ങിന്നു കൊടുക്കു കയുംചെയ്തു. രംജീററ് ഈ വൈരം പലപ്പോഴും ധരിച്ചു കൊണ്ടിരുന്നു. അദ്ദേഹത്തെ സന്ദൎശിച്ച യൂറോപ്യന്മാരൊ ക്കെയും ഇതു കാണുകയും ചെയ്തിരുന്നു. 1839-ൽ ഇദ്ദേഹം കാലഗതി പ്രാപിച്ചപ്പോൾ "ഡ്യൂലിപ്പുസിങ്ങി"ന്നു പ്രായ പൂൎത്തി എത്തുന്നതുവരെ, ഈ വൈരം രാജധാനിയിലെ ര ത്നങ്ങളുടേയും ആഭരണങ്ങളുടേയുംകൂടെ സൂക്ഷിച്ചു. 1849-ൽ പഞ്ചാബു ബ്രിട്ടീഷുസാമ്രാജ്യത്തോടു കൂട്ടിച്ചേൎത്തപ്പോൾ കോഹിനൂർ, "സർജോൺ ലോറെൻസി"ന്റെ കൈവ ശമാവുകയും, അദ്ദേഹം ഈ വൈരത്തെ വിക്ടോറിയാ മ ഹാരാജ്ഞിക്കു, ഇംഗ്ലണ്ടിലേക്ക് അയച്ചുകൊടുക്കുകയുംചെ യ്തു. 1851-ലെ പ്രസിദ്ധപ്പെട്ട പ്രദൎശനത്തിലെ ഒരു പ്രധാ നസാധനം ഈ കോഹിനൂറായിരുന്നു, 1852-ൽ ഒരു "ആം സ്റ്റർഡാം"കാരൻ ഇതിനെ ഖണ്ഡിച്ചു. ഇപ്പോൾ ഇതി ന്റെ തൂക്കം 106¼ കേററു മാത്രമാകുന്നു. ഇന്ന് നമ്മു ടെ അഞ്ചാംജോൎജ്ജ് ചക്രവൎത്തിയുടെ അധീനത്തിലിരിക്കുന്ന ഈ കോഹിനൂറിന്നു 123 കേററു തൂക്കമുണ്ടെന്നും, ഒന്നാ

മിയ്യായി കണ്ടുകിട്ടിയപ്പോഠം അതിന്നു 900 കേററു തൂക്കമു ണ്ടായിരുന്നുവെന്നും ചിലർ പ്രസ്താവിക്കുന്നുണ്ടു്.

ചരിത്രപ്രസിദ്ധമായ മററുചില വൈരങ്ങളേക്കുറിച്ചു കൂടി സ്വല്പം പറയാം. ഇപ്പോഴുള്ള വൈരങ്ങളിൽവെച്ചു വലിയതു ഒരു കാലത്തു ബോൎണ്ണിയോദ്വീപിലെ സുൽത്താന്റേതായിരുന്ന "രാജാ" എന്ന വൈരമാകുന്നു. 367 കേററു തൂക്കമുള്ള ഇതിന്നു ഒരു മുട്ടയുടെ ആകൃതിയാണുള്ളതു്. ഒരു തവണ ബോൎണ്ണിയോഗവൎണ്ണർ ഈ വൈരത്തിന്നു പകരം 100,000 പവനും, സൎവ്വസാമഗ്രികളും നിറച്ച രണ്ടു പടക്കപ്പലുകളും കുറെ പീരങ്കിത്തോക്കുകളും, മററും കൊടുക്കാനൊരുക്കമാണെന്നു പറഞ്ഞിരുന്നുവെങ്കിലും തന്റെ കുടുംബത്തിന്റെ ധനപുഷ്ടിയും ഭാഗ്യവും ഈ വൈരത്തെ ആശ്രയിച്ചിട്ടാണ് ഇരിക്കുന്നതെന്നു പൂൎണ്ണവിശ്വാസത്തോടുകൂടിയ രാജാവു് അദ്ദേഹത്തിന്റെ ആഗ്രഹത്തിന്നനുസരിച്ചു പ്രവൎത്തിച്ചില്ല.

102¼ കേററു തൂക്കമുള്ളതും അതിമനോഹരമായതും ആയ "ഓർലോഫ" (Orloff) എന്ന ഒരു വൈരം റഷ്യൻ ചക്രവൎത്തിയുടെ കൈവശം ഉണ്ടായിരുന്നു. മുട്ടയുടെ ആകൃതിയിലുള്ള ഈ വൈരം ഒരു കാലത്തു ഇന്ത്യയിലെ ഒരു ക്ഷേത്രത്തിലെ ഒരു ബിംബത്തിന്റെ കണ്ണായിരുന്നുവത്രേ.

ചരിത്രപ്രസിദ്ധമായ മറെറാരു വൈരം, "റീജൻറു്" അല്ലെങ്കിൽ "പിററ്വൈരം" എന്നു പറയുന്നതാണ്. ഇതിന്നു 136¾ കേററു തൂക്കമുണ്ടെന്നു മാത്രമല്ല, നൈൎമ്മല്യത്തിൽ ഇതിനോടു കിടപിടിക്കത്തക്കതോ ഇതിനേ അതിശയിക്കത്തക്കതോ ആയ വൈരം വേറെ എങ്ങും ഇല്ല. ഇതിന്റെ ആകൃതി മനോമോഹന

മാണെന്നുമാത്രമല്ല- ഒരാൾക്കും ഒരു ദോഷവും കണ്ടുപിടിക്കാൻ സാധിക്കാത്തവിധം പൂൎണ്ണതയെ ഇതു പ്രാപിച്ചിട്ടുമുണ്ടു. ഈ വൈരം ഒന്നാമതായി ഗോൽക്കൊണ്ടയിൽ ഉണ്ടായിരുന്നതും, കീൎത്തിമാനായിരുന്ന ചാത്തം പ്രഭുവിന്റെ പിതാമഹനായ മിസ്റ്റർ പിറ്റ് ഇംഗ്ലണ്ടിലേക്കു കൊണ്ടുപോയതും, അവിടെവെച്ചു "ഓൎളിയൻസ്സുപ്രഭു"വിന്നു 130,000 പവനിന്നു വിററിട്ടുള്ളതും ആകുന്നു. ഇതു കാലക്രമേണ, ഫ്രാൻസിലെ രാജമന്ദിരത്തിന്റെ ഒരു അലങ്കാരമായിത്തീൎന്നു. രണശൂരനായിരുന്ന നെപ്പോളിയൻ ഈ വൈരത്തെ അദ്ദേഹത്തിന്റെ ഖഡ്ഗത്തിന്മേൽ പതിച്ചിരുന്നു എങ്കിലും ചരിത്രവിഖ്യാതമായ 'വാട്ടർലൂ'യുദ്ധത്തിൽ, പ്രഷ്യൻകാർ ഇതു പിടിച്ചെടുത്തു. അതിനുശേഷം ഈ വൈരം ജൎമ്മൻ ചക്രവൎത്തിയുടെ ഭൂഷണമായി.

---

## 4 സൎദ്ധാനയിലെ ബീഗം.

---

ഇന്ത്യാചരിത്രത്തിൽ ഒരു സ്ഥിരപ്രതിഷ്ഠയ്ക്കും പ്രമാണപദവിക്കും അൎഹയായിത്തീൎന്ന ഈ അസാമാന്യയായ സാധ്വി എത്രയോ താണനിലയിൽ ഉള്ളവളായിരുന്നു. ഇവളുടെ ഉത്ഭവത്തെപ്പററി ഒന്നുംതന്നെ അറിഞ്ഞുകൂടാ. ഇവളുടെ വംശപാരമ്പൎയ്യം, ഉൽപത്തി, എന്നുമാത്രമല്ല, വിവാഹത്തിനു മുമ്പുണ്ടായിരുന്ന പേരുംകൂടി, കേവലം വിസ്മൃതകോടിയിൽത്തന്നെ കിടക്കുന്നു. സമഷ്ടിയായി പറ

യുന്നതായാൽ, ഇവളുടെ ആദ്യകാലത്തെ സ്ഥിതിയേപ്പററി നാം അറിയുന്നത്", ഇവൾ അതിമനോഹരമായ കാശ്മീര രാജ്യത്തിൽ ജനിച്ചിരുന്നവളും., സ്വാഭാവികമായ രൂപലാവണ്യം കൊണ്ടും, മനോരഞ്ജകമായ മൃദുസ്വനംകൊണ്ടും, നിഷ്പ്രയാസം അംഗീകരിക്കാവുന്നതും, പക്ഷേ ഒട്ടേറെ ദുഷ്കീർത്തിക്കു പാത്രമായിട്ടുള്ളതും, ആയ ദേവദാസീവൃത്തിയെ ആചരിച്ചുവന്നവളും, ആയിരുന്നു എന്നു മാത്രമാണ്. കാശ്മീരയുവതികളുടെ ഇടയിൽ ഇവളെ ഒരു 'മദിരാക്ഷികളിൽ മനോജ്ഞ'യായി ഗണിച്ചുവന്നതിനുപുറമേ സമീപവാസികൾ മുഴുവനും അവരുടേ പ്രേമഭാജനമായി കരുതുകയും ചെയ്തു. "രമണീയമായ പതിനാറു" തികയുന്നതിനു മുമ്പുതന്നെ, ഈ കന്യാമണി, വേശ്യാവൃത്തിയിലുള്ള പ്രാവീണ്യംകൊണ്ട്, ദിക്കെങ്ങും പ്രഖ്യാതി പരത്തി. മണിബീഗത്തിനുംകൂടി ഇത്രവേഗത്തിലും ഇത്രചെറുപ്പത്തിലും പേരുസമ്പാദിപ്പാൻ സാധിച്ചിരുന്നില്ലത്രേ. ഈ നായിക മോഹിനിയാട്ട സ്ത്രീകളുടെ സാധാരണസ്വഭാവത്തെ അംഗീകരിക്കുകയും തന്റെ പ്രവൃത്തിയിൽ അദ്വിതീയമായ സാമൎത്ഥ്യം പ്രകാശിപ്പിക്കുകയാൽ, നല്ല സമ്പാദ്യത്തിനൎഹയാവുകയുംചെയ്തു. താരുണ്യത്തിന്റെ മൂൎദ്ധന്യദശയിൽത്തന്നെ ഇവൾ, ഇംഗ്ലീഷുകാരും മഹമ്മദീയരും തമ്മിൽ ബങ്കാളത്ത് സർവ്വാധികാരത്തിനു വേണ്ടി നടത്തിയിരുന്ന ഘോരസമരത്തിൽ, ഒന്നാമത്തെവരുടെ ഭാഗത്തു് പോർചെയ്തു് പ്രസിദ്ധിനേടിയ ഒരു വിദേശീയയോദ്ധാവിന്റെ ശ്രദ്ധയെ ആകൎഷിച്ചു. 'സുമ്രൂ' (Sumroo) എന്ന പരിഹാസപ്പേരിനാൽ നല്ലപോലെ അറിഞ്ഞുവരുന്ന 'വാൾട്ടർ റെയിൻഹാർട്ട്' (Walter

Reinhardt) ആയിരുന്നു ഈ യോദ്ധാവ്. ധീരനായ ഈ പടയാളി ഒന്നാമത് 'മീർകാസിം' (Mir Kasim) എന്ന നവാബിന്റെ പ്രധാനഭടനായ ഗുർജിൻഖാന്റെ (Gurgin Khan) കീഴിൽ പ്രവൃത്തി എടുക്കുകയും, യജമാനപ്രീതികൊണ്ടു അചിരേണ ഉയൎന്നനിലയിൽ എത്തുകയും ചെയ്തു. ഗുർജിൻഖാന്റെ ദുർഗ്രഹമായ മരണശേഷം, സേനാനായകനായ സുമ്രൂ ഡില്ലി ചക്രവൎത്തിയെ ശരണംപ്രാപിച്ചു. ഈ അവസരത്തിലായിരുന്നു സുമ്രൂവിന്നു, കാശ്മീരത്തിലെ പ്രസ്തുത സുന്ദരിയെ കാണ്മാനിടയായതും, ഇരുവരുടേയും മനസ്സിൽ പരസ്പരാനുരാഗം അങ്കുരിച്ചതും. കാലവിളംബം കൂടാതെ, അനുരാഗം വിവാഹപൎയ്യവസായിയായിത്തീൎന്നു. സുമ്രൂവിന്നു ഡില്ലി ചക്രവൎത്തി, 'സർധാന' (Surdhana) എന്ന പ്രദേശം, സൈന്യസംരക്ഷണയ്ക്കായി തിരിച്ചുകൊടുത്തു. സുമ്രൂ, സർധാനയിൽ തന്റെ ഇഷ്ടപ്രാണേശ്വരിയോടുകൂടി അതിസുഖമായി കാലക്ഷേപം ചെയ്തു. ഈ ഭാഗ്യവതിയായ തരുണീമണിയെ എല്ലാവരും കാലക്രമത്തിൽ 'ബീഗം സുമ്രൂ' എന്നു വിളിച്ചുവന്നു.

സുമ്രൂ 1778-ൽ കാലഗതി പ്രാപിക്കുകയും തന്റെ സ്വത്തു മുഴുവനും പ്രാണപ്രിയയ്ക്കു ഏല്പിച്ചുകൊടുക്കുകയും ചെയ്തു. മുഗിളർ ഇതിൽ അനുകൂലിച്ചു. അവരുടെ ശക്തി കേവലം നാമാവശേഷമായിക്കൊണ്ടു വരുകയായിരുന്നുവെങ്കിലും, ബീഗം മുഗൾചക്രവൎത്തിയുടെ നേരെ നിശ്ചലമായ രാജഭക്തി പ്രദൎശിപ്പിച്ചു. ബീഗത്തിന്റെ സൈന്യം അത്യധികം ശക്തിയുണ്ടായിരുന്നതും, നല്ലവണ്ണം ശീലിപ്പിച്ചിരുന്നതും, ആയിരുന്നു. ഈ സൈന്യം ചക്രവൎത്തിയെ സദായി

പ്പാനായി, സിൻഡ്യയുടെ കീഴിൽ 'സർ ആർതർ വെല്ല സ്ലി'യുടേ (പിന്നീട് ഡ്യൂക്ക് ഓഫ് വെല്ലിങ്ങ്ടൺ) എതിരായി 'ഏസ്സേ'യിൽവെച്ച് (Assaye) യുദ്ധംചെയ്തു. 1803-ലെ ഡില്ലി യുദ്ധത്തിനുശേഷം, ബ്രിട്ടീഷുകാക്കു, അസാമാന്യമായ ജയം ഉണ്ടായി. തദനന്തരം ബീഗം ഇവക്കു കീഴടങ്ങി. ഭത്താവിന്റെ മരണംവരെ, ബീഗം ക്രമമായി 'കുറാൻ'വായിക്കുകയും, അതിൽ പ്രതിപാദിച്ച നിയമങ്ങളെ അനുഷ്ഠിച്ചു നടക്കുകയുംചെയ്തു. വിധവയായിത്തീന്ന ഉടനെ തന്നെ ക്രിസ്തുമതത്തെ സ്വീകരിച്ചു 'ജൊഹാന' (Johana) എന്ന പേരും എടുത്തു. എങ്കിലും ബീഗംസുമ്റു എന്ന പേരിനേയല്ലാതെ, ഇതരനാമധേയങ്ങളെ ലോകചരിത്രം ഗൗനിക്കുന്നില്ല.

ബീഗംസുമ്റു വിവാഹത്തിനുശേഷം തന്റെ പൂവ്വാചാരങ്ങളെ നിശ്ശേഷം കൈവിട്ടിരുന്നു; എങ്കിലും ഭത്തൃനാശത്തോടുകൂടി അവയെ വീണ്ടും കൈക്കൊണ്ടു. സേനയിലേ ഉദ്യോഗസ്ഥന്മാർ പലരും ഇവളുടെ സേവകരായിത്തീന്നു. ഭർത്തൃപദം ലഭിക്കാനുള്ള ആഗ്രഹം എല്ലാവരേയും കടന്നുപിടികൂടി. ആഗ്രഹം ഒടുവിൽ സഫലമായതു് 'ലാവൈസോ' (LaVaisseau) എന്ന പ്രധാനോദ്യോഗസ്ഥനായിരുന്നു. ഇതുനിമിത്തം ഇച്ഛാഭംഗം നേരിട്ട ബീഗകാമുകന്മാരൊക്കെയും കൂടിച്ചേന്നു, ഈ ദമ്പതിമാരെ ചതിപ്പാൻ ആലോചന തുടങ്ങി. ഈ വൈരിസംഘത്തെ 'സെബിർയാബ്' (Zabiryab) എന്ന പോററുമകനും സഹായിച്ചു. ബീഗം ഭത്താവോടുകൂടി പ്രാണരക്ഷയ്ക്കായി രാജ്യംവിട്ടോടി. ഓട്ടം തുടരുന്നതിനുമുമ്പായി, കാമിനീകാമുകന്മാർ, ഒരാം

മറെറാരാളുടെ മരണാനന്തരം, ജീവിച്ചിരിക്കുന്നതല്ലെന്നു സത്യംചെയ്തു. ശത്രുപക്ഷക്കാർ തന്റെ പല്ലക്കു പിടിച്ചു എന്നു കണ്ടാറെ, ബീഗം ഇനി ജീവിച്ചിരിക്കുന്നത് ഭംഗിയല്ലെന്നു കരുതി, വാളെടുത്തു ദേഹത്തിൽ പ്രയോഗിച്ചു. ലാവൈസോ, വാഗ്ദാനപ്രകാരം തന്നെത്താൻ വെടിവെച്ചു മരിച്ചു. ബീഗം മുറിയേററു, കാരാഗൃഹത്തിൽ കിടന്നു, കുഴങ്ങി, എങ്കിലും മരിച്ചില്ല. ദുഃഖഭൂയിഷ്ഠമായ ഈ സ്ഥിതിയിൽ കുറെകാലം കഴിച്ചതിനുശേഷം, ബീഗം തന്റെ ഒരു പഴയ സേനാധിപതിയായ 'ജോർജ്ജ്തോമസ്സി'ന്റെ സഹകരണത്തോടുകൂടി, പൂർവ്വപദവിയെ പ്രാപിച്ചു. ഉടനടി സംഭവിച്ച സെബിർയാബിന്റെ അകാലമരണം ബീഗത്തിന്റെ ശക്തിയെ പൂർവ്വാധികമാക്കി.

ബീഗം സാധാരണ തരത്തിലുള്ള ഒരു സ്ത്രീയായിരുന്നില്ല. ഭർത്താവിൽനിന്നു ലഭിച്ച രാജ്യത്തെ സ്വപ്രയത്നംകൊണ്ട് ഏററവും ഫലവത്താക്കിത്തീർത്തതിനുപുറമെ, അടുത്തുള്ള ചിലപ്രദേശങ്ങളുംകൂടി അവൾ കൈവശപ്പെടുത്തി. രാജ്യശ്രീയുടെ സർവ്വോൽകൃഷ്ടമായ യശസ്സിനെയും, അഭിവൃദ്ധിയെയും നിലനിർത്തിപ്പോരുവാൻവേണ്ടി, ബീഗം നിരന്തരം ഉത്സാഹിച്ചുകൊണ്ടിരുന്നു. മുമ്പേത്തതിലും പതിന്മടങ്ങ് കൃഷി വർദ്ധിച്ചു. കൃഷിപ്രവൃത്തിയിൽ ഉദാസീനത കാണിച്ചവരെ നിർബ്ബന്ധിച്ചു കൃഷിചെയ്യിച്ചു. തസ്കരവർഗ്ഗത്തിന്റെ സമൂലനാശം വരുത്തി. പ്രജകളെല്ലാം ശ്രേഷ്ഠതരമായ ഒരു രാജ്യഭരണത്തിന്റെ ഉത്തമഫലങ്ങളെ അനുഭവിച്ചുംകൊണ്ട് നിവസിച്ചു.

1848 ഡിസേമ്പ്രിൽ ബീഗത്തിന്ന 70 വയസ്സ പൂൎത്തിയായി. അപ്പോഴാണ്, ബീഗത്തെ സന്ദൎശിപ്പാൻ 'ബിഷപ്പ്ഹെബർ' (Bishop Heber) വന്നത്. ബിഷപ്പിൻെറ അഭിപ്രായങ്ങൾ രസാവഹങ്ങളാകയാൽ ചുവടേ ചേൎക്കുന്നു:–"അവളുടെ തലസ്ഥാനം സർധാനരാജ്യത്തിൻെറ മദ്ധ്യത്തിലാണ്. അവൾക്ക്, അനല്പമായ ബുദ്ധിവൈഭവവും സംഭാഷണത്തിൽ കുശലതയായ ചാതുൎയ്യവും, കാണുന്നുണ്ട്. പക്ഷെ ഹിന്തുസ്ഥാനി മാത്രമെ സംസാരിക്കുന്നുള്ളൂ. സൈന്യങ്ങളും, പ്രജകളും അവളുടെനേരെ അതിയായ ഭക്തിബഹുമാനങ്ങൾ കാണിക്കുന്നുണ്ട്. മഹരാഷ്ട്രയുദ്ധത്തിൽ സേനാധിപത്യം വഹിച്ചുംകൊണ്ട് അവൾ ചെയ്ത ആശ്ചൎയ്യകൎമ്മങ്ങളിൽനിന്ന് അവളുടെ ധീരതയെ നിൎണ്ണയിക്കാവുന്നതാണ്. സർധാനയിൽ അവൾക്ക സ്വേച്ഛാഭരണമുള്ളതുകൊണ്ടു നാസികാച്ഛേദം, കൎണ്ണച്ഛേദം, മുതലായ ക്രൂരകൃത്യങ്ങൾ നടത്തുന്നതായി പല കഥകളും കേൾപ്പാനുണ്ട്." ബീഗം ഒരു ധീരനായികയും, നല്ല നാടുവാഴിയും, ആയിരുന്നു എന്നുള്ളതിന്ന സന്ദേഹമില്ല. ബിഷപ്പ്ഹെബരുംക്രൂടി ഇവരുടെ പ്രഗത്ഭവാഗ്ധാടിയേയും, ഹൃദയകാഠിന്യത്തെയും, ശൂരസ്വഭാവത്തെയും, സമ്മതിക്കുന്നുണ്ട്. 'ഏഡ്വകൈററ് ഓഫ് ഇൻഡ്യാ'യിൽ (Advocate of India) അല്പകാലത്തിനിടയിൽ പ്രസിദ്ധീകരിച്ച ഒരു ഉപന്യാസം ബീഗത്തിൻെറ ഭരണനിപുണതയെപ്പററി ഇപ്രകാരം പ്രസ്താവിക്കുന്നു:—"അവൾ ലോകത്തിൽ ഒരു ധീരനായികയും, സർധാനയിൽ ശ്രേഷ്ഠതരമായ രാജ്യപരിപാലനം നടത്തുന്നവളും ആയിരുന്നു. അവളുടെ ഭരണകാലത്ത് രാജ്യമെ

ങ്ങും സംതൃപ്തിയും, സമാധാനവും ഉണ്ടായിരുന്നു. ഇന്നു സർധാന ഒരു ശിഥിലമായ കൃഷിസ്ഥലം മാത്രമാണെങ്കിലും, അന്നു ഇന്ത്യയിലെ ഒരു പ്രദേശംപോലും ഇത്ര കേമമായി ഭരിക്കപ്പെട്ടിരുന്നില്ല."

ബീഗത്തിൻെറ സൈന്യം മുഗൾ ചക്രവർത്തിയെ 'ഗോകുലാഗാര' (Gokulgarh) യുദ്ധത്തിൽ രക്ഷിച്ചു. ചക്രവർത്തി, അവൾക്കു സെബുൽനീസാ' Seb-ul-nissa) അതായത്, "സ്ത്രീകുലാലങ്കാരം" എന്ന സ്ഥാനം കൊടുത്തു. ബീഗം, ആദ്യകാലത്തു വളരെ ക്രൂരയും, ശൂരയും, ആയിരുന്നുവെങ്കിലും, അന്ത്യകാലത്തു അവിസ്മരണീയമായ സാധുസ്നേഹവും, ദീനദയാലുതയും, ഉള്ളവളായിരുന്നു. 1822-ൽ അവളുടെ തലസ്ഥാനത്തിൽ ഒരു വലിയ റോമൻകേത്തലിക്ക് പള്ളി ഉണ്ടാക്കിച്ചു. 'സെൻറ് ജോൺസ് കോളേജും' (St. John's college) ഈ ബീഗം പണിചെയ്യിച്ചതാണ്. കല്ക്കത്താ, ആഗ്രാ, ബോമ്പായി, മദിരാശി, മീരാറ് എന്നീ സ്ഥലങ്ങളിലെ പള്ളികൾക്കും, സർധാനയിലെ സാധുസംരക്ഷണസംഘത്തിനും, അവൾ ധാരാളം ദ്രവ്യസഹായം ചെയ്തു. പൊതുജനക്ഷേമത്തിനുവേണ്ടി ഉപയോഗിപ്പാൻ ഒരു ലക്ഷം ഉറുപ്പിക കല്ക്കത്തയിലെ ബിഷപ്പിൻെറ വശം കൊടുത്തു.

അസാധാരണ വൈഭവമുണ്ടായിരുന്നവളും, സർവ്വമാന്യയായിരുന്നവളും, ആയ ഈ ശ്രീമതി 1836-ാമാണ്ടിൽ ഇഹലോകവാസം വിട്ടു. ബീഗത്തിൻെറ പ്രേതമണ്ഡപത്തിന്മീതെ ഏററവും വിശേഷമായ വെളുത്ത ശ്ലക്ഷണശിലകൊണ്ടു് ഒരു സ്മാരകചിഹ്നവും, അതിന്മീതെ ഈ മഹനസ്ത്രീയുടെ ഒരു മനോഹരമായ വിഗ്രഹവും സർധാനയി

ൽ പണിചെയ്യിച്ചിട്ടുണ്ട്. കാലപ്പഴക്കത്താൽ യാതൊരു ഹാനിയും ബാധിക്കാത്തവിധം നവംനവമായ മോടിയോടും, യോഗ്യതയോടുംകൂടി, ഭൂദാരക്രമവൈഭവംകൊണ്ട്, സമാധാനവും, സമൃദ്ധിയും, സമ്പത്തും ഉള്ള ഒരു നല്ലകാലം ഈ പ്രദേശത്തിനുണ്ടായിരുന്നു എന്നു വഴിയാത്രക്കാരെ ഓർമ്മപ്പെടുത്തുമാറ്, ഈ സൗഭാഗ്യശാലിനിയുടെ ചേതോമോഹനമായ വിഗ്രഹം സ്ഥാനയിൽ ഇന്നും പ്രശോഭിച്ചുകൊണ്ടിരിക്കുന്നു.

---

## 5 കാളിദാസന്റെ തൽക്കാലയുക്തി.

---

ദിവസവൃത്തിക്കുതന്നെ യാതൊരു നിർവ്വാഹവും ഇല്ലാതെ വലിയപരുങ്ങലിലായ ഒരു ബ്രാഹ്മണനു തന്റെ നിർഭാഗ്യത്തിനു പരിപൂർണ്ണത വരുത്തുവാനോ എന്നു തോന്നുമാറ് കുറേ പുത്രിമാരും ഉണ്ടായി. അവരെ വിവാഹം കഴിച്ചു കൊടുക്കാനുള്ള സമയവും സമീപിച്ചുവന്നു. എന്തു ചെയ്യാനാണ്? സങ്കടം ആരോടു പറവാനാണ്? പണം ആരാണ് തരുക? ഇത്യാദി വിവിധവിധമായ ചിന്താസന്താപാനലമദ്ധ്യത്തിൽ പെട്ട് ആ പാവത്തിന്റെ സർവ്വാംഗവും എരിഞ്ഞു പൊരിഞ്ഞു തുടങ്ങി. ഒടുവിൽ വീരാഗ്രസരനും കവികുലതിലകനും ആയ കാളിദാസരെ ചെന്നു കാണുന്നപക്ഷം കാര്യമൊക്കെ ഒരുവിധം ഭംഗിയിൽ കലാശിക്കുമെന്നു തോന്നിയതോടുകൂടി നിമിഷംപ്രതി ഉജ്ജ്വലിച്ചുകൊണ്ടിരുന്ന ചിന്താവഹ്നി കുറഞ്ഞൊന്നു ശാന്തമായി.

കാലവിളംബം കൂടാതെ തന്റെ ശോകാവസ്ഥയേയും മനോരഥത്തേയും കാളിദാസരേ അറിയിച്ചപ്പോൾ സങ്കട പരിഹാരത്തിന്നുതകുന്ന വല്ലമാർഗ്ഗവും ഉണ്ടാക്കാമെന്നു അദ്ദേഹം സമാധാനം പറഞ്ഞു. കാളിദാസർ കണ്ടുപിടിച്ച സൂത്രം ഈ വൃദ്ധബ്രാഹ്മണനെ തന്റെ ഗുരുനാഥനെന്ന നിലയിൽ ഭോജരാജാവിനെ സന്ദർശിപ്പിക്കാമെന്നായിരുന്നു. കാളിദാസരുടെ വൈദുഷ്യത്തെത്തന്നെ എത്ര ആദരിച്ചാലും തൃപ്തിവരുമാറില്ലാത്ത ഭോജരാജാവിന്ന്, അദ്ദേഹത്തിന്റെ (കാളിദാസരുടെ) ഗുരുഭൂതരുടെനേരെ ഉണ്ടാകാവുന്ന ഭക്തിബഹുമാനങ്ങൾക്കു കയ്യുംകണക്കും ഉണ്ടാകയില്ലെന്നുമാത്രമല്ല അവയുടെ പരിമിതിയേ ഖണ്ഡിച്ചുപറവാൻ സാധിക്കുന്നതും അല്ല. ഭോജസദസ്സിലുള്ള വിദ്വാന്മാർക്കാവട്ടെ കാളിദാസരുടേ ഗുരുവര്യരേ കാണ്മാനുള്ള ആഗ്രഹം സീമാതീതമായിത്തീർന്നു.

ഭോജരാജാവുമായുള്ള കൂടിക്കാഴ്ചക്കവേണ്ടുന്ന ഒരുക്കങ്ങളൊക്കേ മുൻകൂട്ടിചെയ്തതിനുശേഷം, കാളിദാസർ അഗതിയായ അന്തണനോടു ഇപ്രകാരം പറഞ്ഞു:— 'ദർശനമാത്രത്തിൽ രാജാവു ദണ്ഡനമസ്കാരം ചെയ്യും. അപ്പോൾ നിങ്ങൾ 'മംഗളം ഭവതു' എന്ന ആശീർവ്വചനം പറയേണം. പിന്നേ ഒന്നും സംസാരിക്കേണ്ടതില്ല; എല്ലാം ഞാൻ നിവൃത്തിച്ചുകൊള്ളാം.' ഇത് കേട്ടപ്പോൾ സാധുബ്രാഹ്മണൻ വല്ലാതെ കുഴങ്ങി, 'അയ്യോ! കഷ്ടം ! ഇത്ര അധികം പറയുന്നതു ദുസ്സാധമാണ്" എന്നു പറഞ്ഞു, ഓ! ഹോ ! ഇതു കഴിയാത്തപക്ഷം 'ശുഭം ഭവതു' എന്നായാൽ മതി എന്നു കാളിദാസർ മറുപടി പറഞ്ഞു. ഇതും ബ്രാഹ്മണന്നു വളരെ

പ്രയാസമായിത്തോന്നി. 'ശുഭമസ്തു' എന്ന ചുരുങ്ങിയ വചനമായാലോ എന്ന ചോദ്യത്തിനു, അതും സാഹസമാണെന്ന ഉത്തരം കിട്ടി. ഒടുവിൽ, "സ്വസ്ത്യസ്തു" എന്ന ഏററവും ചെറുതായ പദംകൊണ്ടു നിവൃത്തിക്കാമെന്നുറച്ചു. ബ്രാഹ്മണൻ 'സ്വസ്ത്യസ്തു, സ്വസ്ത്യസ്തു' എന്നു ഉരുവിട്ടുംകൊണ്ടിരുന്നു. ഇങ്ങിനെ ഉരുക്കഴിച്ചുംകൊണ്ടു അവർ രാജധാനിയിലേക്കു യാത്രയായി.

രാജമന്ദിരം അടുക്കുംതോറും ബ്രാഹ്മണൻ എന്താണുണ്ടാവാൻ പോകുന്നതെന്നറിയാതെ, കിടുകിട' വിറച്ചുതുടങ്ങി. വിദ്വജ്ജനങ്ങളും അനവധി ഹാജരുണ്ടായിരുന്നു. അദ്ദേഹത്തെ യോഗ്യതാനുസരണം സ്വീകരിപ്പാൻവേണ്ടി തെയ്യാറാക്കിയിരുന്ന ആഘോഷങ്ങളും അലങ്കാരങ്ങളും മററും കണ്ടപ്പോഴുണ്ടായ പരിഭ്രമംനിമിത്തം ഇദ്ദേഹം 'സ്വസ്ത്യസ്തു' എന്നതു തീരെ മറന്നു. രാജാവു നമസ്കരിച്ചപ്പോഴൊ, കിംകർത്തവ്യതാമൂഢനായ', 'ഉഷ്ട്ര ഉഷ്ട്ര' എന്ന ശബ്ദം പുറപ്പെടുവിക്കുക മാത്രം ചെയ്തു. സർവ്വരും ഒരുപോലെ വിസ്മയിച്ചു; ഇതാണൊ കാളിദാസഗുരു എന്നു വിചാരിച്ചു; "മൂക്കിന്മേൽ വിരൽ വെച്ചു."

'ബുദ്ധിമുട്ട്' എന്ന നിലയിൽ നിന്നു എത്രയൊ ദൂരസ്ഥനായിരുന്ന കാളിദാസക്കാവട്ടെ കുലുക്കം ഒട്ടും തന്നേ ഉണ്ടായില്ല. അവിടേ സന്നിഹിതരായിരുന്നവരോട്, തന്റെ ഗുരുശ്രേഷ്ഠൻ സൂത്രരൂപേണ മാത്രമേ സംസാരിക്കുകയുള്ളൂ എന്നും, ഇപ്പോൾ പറഞ്ഞതിന്റെ സാരം ഇതാണെന്നും പറഞ്ഞ് താഴെകൊടുക്കുന്ന ശ്ലോകം ചൊല്ലി.

നിത്യംകല്യാണവാഹീ,കരജിതവസുധഃ,സർവ്വദാ
പൂർണ്ണകാമോ
വിഖ്യാതഃകർണ്ണവൃത്ത്യാ,നചവചസികടഃ, ചിത്ര
പാകാന്നഭോഗീ,
കോശാപേക്ഷി, പരസ്മാദപിദിത, ബഹുകഥസ്ത-
ല്പരഃ പുണ്യലോകേ,
ഷപിതഥം രാജാധിരാജതാമിവതവരപു
സ്തത്ര 'കംപം' പ്രതീമ.

ഭോജരാജവും അദ്ദേഹത്തിൻെറ ശത്രുവും കകാരാദ്യ മായ വിശേഷണപദങ്ങളെ പകാരാരംഭമാക്കി വ്യാഖ്യാനിച്ചാൽ സമന്മാരാണ് എന്നത്രേ ഇതിൻെറ താല്പര്യം.

കാളിദാസരുടേ തല്ക്കാലയുക്തിയേ വെളിപ്പെടുത്തുന്ന ഈ കഥ പക്ഷേ പലരും കേട്ടിട്ടുണ്ടായിരിക്കാം. കേട്ടിട്ടില്ലാത്തവരും പലരും ഉണ്ടാവാം. അവൎക്കെങ്കിലും ഇതു രസകരമായിരിക്കുമെന്നു വിശ്വസിക്കുന്നു.

---

## 6. ഒരു ഇന്ത്യക്കാരൻ കണ്ട അമേരിക്ക.

പരിഷ്കാരത്തിൻെറ പരമകാഷ്ഠ പ്രാപിച്ചിട്ടുള്ള പാശ്ചാത്യരാജ്യങ്ങളിലെ ഓരോ നടപടികളേയും, സമ്പ്രദായങ്ങളേയും അറിഞ്ഞിരിക്കുന്നത് നമുക്കു എല്ലാംകൊണ്ടും ഉപകാരപ്രദവും, രസാവഹവും ആയിരിക്കാനേ തരമുള്ളൂ. ഈ ഉപന്യാസത്തിനു വിഷയമാക്കീട്ടുള്ളത, അമേരിക്കയിലുള്ള ഭാൎയ്യാഭൎത്തൃസ്നേഹസ്ഥിതിയേയാണ്. പാശ്ചാത്യ

രാജ്യങ്ങളിൽ വിവാഹം നടത്തിവരുന്നതു, സ്ത്രീപുരുഷന്മാരു ടെ ഗാഢാനുരാഗത്തെ അടിസ്ഥാനപ്പെടുത്തിയും, ആ സംഗതിയെ രേഖാമൂലം ലക്ഷ്യപ്പെടുത്തിയും, പുരോഹിത, പൌര, പ്രഭൃതികൾ മുമ്പാകെ അതിനെ പള്ളിയിൽവെച്ചു പ്രത്യക്ഷപ്പെടുത്തിയും, ആണല്ലൊ. എന്നാൽ മലയാളികളുടെ വിവാഹമോ. ചില സമുദായനേതാക്കന്മാരുടെയും, പരിഷ്കാരേച്ഛുക്കളുടേയും, അഭിപ്രായത്തിൽ, "നിയമാ"നുസൃതമായ പന്ഥാവുകളുളെ പ്രമാണിക്കാത്തതായും, തന്നിമിത്തം ദാമ്പത്യബന്ധം, ജുഗുപ്സാവഹമെന്നു പറയുന്നില്ല, കേവലം ചഞ്ചലവും, ക്ഷണഭംഗുരവും ആണെന്നുള്ള അപവാദത്തിനും, അപഹാസത്തിനും വിഷയീഭവിച്ചതായും ഇരിക്കുന്ന ഈ അവസരത്തിൽ, ഈ വിഷയത്തെപ്പറ്റി അസ്ഥാനത്തിലായിരിപ്പാൻ ഒട്ടുംതരമില്ലല്ലൊ.

അമേരിക്കയിൽ, ഭാര്യാഭർത്താക്കന്മാർ അന്യോന്യം ത്യജിക്കുന്നത് നിത്യസംഭവങ്ങളാണ്. ഈമാതിരി കേസ്സുകളുടെ കണക്കു പരിശോധിച്ചുനോക്കുന്നതായാൽ, ഇതു അവരുടെ ഇടയിൽ ഒരു അനിവാര്യമായ ദിനകൃത്യമാണോ എന്നുംകൂടി ശങ്കിച്ചുപോകും. ചിക്കോഗാവിലെ ഒരു ദിവസത്തെ സംഖ്യ നോക്കിയതിൽ, 'ത്യാഗം' സമ്മതിച്ചതായ മുപ്പതു കേസ്സുകളും, ത്യജിക്കാൻ കോടതിയുടെ അനുവാദത്തിനു ഇരുപത്തൊന്നു കേസ്സുകളും വന്നതായി കാണുന്നു. ചിലപ്പോൾ കോടതിയുടെ അനുവാദംകൂടാതേയും, ഭാര്യാഭർത്താക്കന്മാർ അന്യോന്യം ത്യജിക്കുകയും, ഉടനെതന്നെ പുതുതായി വിവാഹം കഴിക്കുകയും ചെയ്യുന്നുണ്ട്. അതാവിത, സ്ത്രീപുരുഷന്മാർക്ക് അവിടെ ഏകഭർത്തൃത്വമെന്നും ഏ

കപത്നിത്വമെന്നും ഉള്ള സ്ഥിതി ഇല്ല. യുനൈറ്റഡ് സ്റ്റേറ്റ്സിൽ ഈവക കേസ്സുകൾ സാധാരണയായി ഉണ്ടാകാറുണ്ട്. പരിത്യജിക്കപ്പെട്ട സ്ത്രീകളിൽ പലരും വീട്ടുവാടകയ്ക്കും, ജീവസന്ധാരണത്തിനും, മാർഗ്ഗമില്ലാതെ 'നട്ടംതിരിഞ്ഞു, ചക്രശ്വാസം വലിക്കുന്നതു' ഒരു അപൂർവ്വ സംഭവമല്ല.

അമേരിക്കയിലെ ഒട്ടുമുക്കാലും സംസ്ഥാനങ്ങളിൽ, വിവാഹമോചനത്തിനുള്ള അനുമതി ലഭിക്കാൻ പ്രയാസം ലേശംപോലും ഇല്ല. 1918 ലെ കണക്കുപ്രകാരം, ഇലിനോയിസ്സ് എന്ന പ്രദേശത്തിൽ, മൂന്നിൽ രണ്ടുവീതം കേസ്സുകൾക്കും ഗൂഢമായ മറുവടി കല്പിച്ചതായി കാണുന്നു. ഈ മാതിരി കേസ്സുകളൊക്കെ ക്ഷണനേരംകൊണ്ടു തീർപ്പു ചെയ്യുന്നതാണ്. ഒരിക്കൽ, 'സിക്രട്ടെരി ഓഫ് സ്റ്റേറ്റ്' ആയിരുന്ന ഒരു മഹാനുഭാവന്റെ പുത്രകളത്രം, ഏഴുമണിക്കു ജഡ്ജിയുടെ മുമ്പാകെ അന്യായം ബോധിപ്പിച്ചതായും എട്ടുമണിക്കു ഭർത്തൃപരിത്യാഗാനുവാദം ലഭിച്ചതായും ഒരു പത്രം പ്രസ്താവിക്കുന്നു. ഈ സംഭവത്തിനു തുടരെത്തന്നെ, ചിക്കേഗോവിൽ വെച്ചു, "പ്രസ്റ്റൺഗിബ്സൺ" എന്ന യുവതിയെ ഒമ്പത് മിനുട്ടിനുള്ളിൽ ഭർത്തൃശാസനയിൽനിന്നു സ്വതന്ത്രയാക്കിയതായും അറിയുന്നു.

ഒരു ദിവസം രാവിലെ "ഇലിനൊയിസ്സ്" പട്ടണത്തിൽവെച്ച്, ഒരു സ്ത്രീയെ അവളുടെ ഭർത്താവ് അടിക്കുകയും പേനക്കത്തികൊണ്ടു കുത്തിവാരുമെന്നു ഭയപ്പെടുത്തുകയുംചെയ്ത സംഗതിക്ക്, സ്വാതന്ത്ര്യാർഹയായ ആ സ്ത്രീ കോടതിയിൽ പോയി, ഒരുമണി സമയമാകുമ്പൊഴേക്ക് ഭ

ത്തുബാധയെ നിശ്ശേഷം നശിപ്പിച്ചു. അവളുടെ ചെലവി ലേക്കായി കോടതി 4500-ക വിധിച്ചുകൊടുക്കുകയും ചെയ്തു.

യുണൈറ്റഡ്സ്റ്റേറ്റ്സിലെ ചില ഭാഗങ്ങളിൽ, ഭാര്യാഭർത്താക്കന്മാൎക്ക് കോടതിയിൽനിന്നു പരിത്യാഗാനുമതി ലഭിക്കുവാൻ 'എന്റെ മുഖത്തു് തുറിച്ചുനോക്കിയെന്നോ, എനിക്കു വയററിൽ നല്ല സുഖമില്ലാത്തപ്പോൾ പുറത്തു കൈവെച്ചുവെന്നോ', മററൊ വല്ല സംഗതിയും പറഞ്ഞാൽ കാര്യമെല്ലാം ശരിപ്പെടുന്നതാണ്. കലഹശീലത്തോടുകൂടിയവരും പരസ്പരാനുരാഗം ഇല്ലാത്തവരും ആയുള്ള ദമ്പതിമാർ, വിവാഹമോചനത്തിനുള്ള അനുമതി നിഷ്പ്രയാസം ലഭിക്കുവാൻ ഈ വക സ്ഥലങ്ങളിൽപോയി താമസിക്കാറും ഉണ്ടു്.

വിവാഹബന്ധത്തെ നിരാകരിപ്പാനായി പറഞ്ഞുവരാറുള്ള കാരണങ്ങൾ തുലോം രസകരമായിട്ടുള്ളവയാണ്. ഒരു സ്ത്രീയെ ത്യജിക്കാനായി, അവളുടെ ഭർത്താവ്, അവൾ പുരുഷവേഷം ധരിച്ചു, ചുരുട്ടും വലിച്ചു്, പുരുഷന്മാരുടെ സംഘത്തിൽ ചാഞ്ചാടി നടക്കുന്നതായി കോടതി മുമ്പാകെ ആക്ഷേപിക്കുകയും, ഈ കുററങ്ങളെ തെളിയിക്കാനായി ഛായാപടങ്ങൾ ഹാജരാക്കുകയും ചെയ്തതായി കാണുന്നു. ഒരു സ്ത്രീ, അവളുടെ ഭർത്താവ് അഹോരാത്രം അലഞ്ഞുനടക്കുന്നുണ്ടെന്നുള്ള കാരണത്താൽ സ്വതന്ത്രയായി. തന്നെ അടിക്കുകയും, ശകാരിക്കുകയുംചെയ്ത കാരണത്തിന്മേൽ, ഒരു സ്ത്രീ അവളുടെ ഭർത്താവിനെ ത്യജിച്ചു അവൾക്കു് 4,900-ക ചിലവിലേക്കായി വിധിച്ചുകിട്ടുകയുംചെയ്തു. ആ തരുണി,ഉട

നെതന്നേ, ത്യക്തനായ ഭർത്താവിനെ ആലിംഗനംചെയ്തു, ഇപ്രകാരം പറഞ്ഞു:— "നിങ്ങളെ വിടുന്നതിൽ എനിക്ക് കലശലായ വ്യസനം ഉണ്ട്. എങ്കിലും എനിക്കിതല്ലാതെ യാതൊന്നും ചെയ്വാൻ നിവൃത്തിയില്ല." സൌത്ത്ഡേക്കോട്ടയിലെ എബർഡീൻ പട്ടണത്തിലെ മിസിസ്സ് എലിസബത്ത് ക്രൌവിൻെറ കേസ്സ എല്ലാവരും അറിയുന്ന ഒന്നാണ്. ഒരു ദിവസം ഈ മദാമ്മ, താൻ ത്യജിച്ച ഭർത്താവിൻെറ, കീഴിലിരിക്കുന്ന, എന്നാലും തൻെറ സ്വന്തം, കുട്ടിയെ തെരുവീഥിയിൽ കണ്ടപ്പോൾ, സഹജമായ പുത്രവാത്സല്യത്തിനു അധീനയായി, കുട്ടിയെ ചുംബിച്ചു. ജഡ്ജി ഈ സ്ത്രീ കുററക്കാരിയാണെന്നു അഭിപ്രായപ്പെടുകയും, തക്കതായ പിഴ കല്പിക്കുകയുംചെയ്തു. ലഹരിസാധനങ്ങൾ പെരുമാറുക, ചുരുട്ടു മുതലായവ വലിക്കുക, അന്യ സ്ത്രീപുരുഷന്മാരുമായി അധികമായി സംഭാഷിക്കുക, സഹവസിക്കുക, ക്ലബ്ബിൽ അധികസമയം കഴിക്കുക, ചതുരംഗം കളിക്കുക, എന്നീ കാരണങ്ങളാൽ ഭാര്യാഭർത്തൃബന്ധത്തിനു ഭംഗം വരുന്നതു അമേരിക്കയിൽ എത്രയോ സാധാരണമായിട്ടുള്ള ഒരു സംഗതിയാണ്. അതിയായ തടിയുള്ളതുകൊണ്ട്, ഭാര്യമാരെ ത്യജിച്ച സംഭവങ്ങളും കാണുന്നുണ്ട്. ഒരു സ്ത്രീ സ്വപിതാവിൻെറ മരണപത്രത്തിലുള്ള 150,000 ക കിട്ടുവാൻവേണ്ടി ഭർത്താവിനെ തള്ളിയിരിക്കുന്നുവത്രെ. അമേരിക്കയിലുള്ള സ്ത്രീകളിൽ 100 ൽ 90 വീതവും 150,000 ക കിട്ടുന്ന പക്ഷം, തങ്ങളുടെ ഭർത്താക്കന്മാരെ ത്യജിക്കുവാൻ തെയ്യാറാക്കിയിരിക്കുമെന്ന് അവർ പ്രസ്താവിച്ചതായും അറിയുന്നു.

അമേരിക്കയിൽ ഒരു സ്ത്രീ എട്ടുപ്രാവശ്യം കല്യാണം കഴിച്ചതായും, അതിൽ ഏഴുഭർത്താക്കന്മാരെ ത്യജിച്ചതായും ഉള്ള ലക്ഷ്യം കാണ്മാനുണ്ട്. ആ യുവതിയുടെ ഒന്നാമത്തെ വിവാഹോത്സവം കൊണ്ടാടിയിരുന്നത് 19-ാമത്തെ വയസ്സിലും, ബാക്കി ഏഴും കഴിഞ്ഞത് 39 പ്രായമാകുന്നതിനിടയ്ക്കും ആയിരുന്നു. ഏഴുപേരേയും തള്ളിയത് അവരെകൊണ്ടു "പൊറുതിമുട്ടി"യതിനാലായിരുന്നുവത്രേ!

യുനൈററഡ് സ്റ്റേററ്സിൽ, ഈ സംഗതിയെകുറിച്ച്, പലേടങ്ങളിലും ഉള്ള നിയമങ്ങൾതമ്മിൽ വളരെ അന്തരം ഉണ്ട്. നിയമങ്ങൾക്ക് ഐകരൂപ്യം ഇല്ലാത്തതിനാൽ അനവധി തകരാറുകൾക്കും ഇടയാകുന്നു ഒരു ദിക്കിലെ നിയമപ്രകാരം ഒരാൾ ഒരു ത്യജിക്കപ്പെട്ട സ്ത്രീയുടെ ഭർത്താവായിരിക്കാം: എന്നാൽ ആ സ്ത്രീയൊ, മറെറാരു സ്ഥലത്തെ നിയമത്തിനനുസരിച്ച് ത്യജിക്കപ്പെട്ടിട്ടില്ലാത്തവളും ആയിരിക്കാം അതുകൊണ്ട് ഇവരിൽ ഒരാളുടെ വിവാഹം നിയമവിരോധമായി പരിണമിക്കുന്നു. ഒരു അമേരിക്കൻ പത്രത്തിലെ വിവാഹസംബന്ധമായ ചില വർത്തമാനച്ചുരുക്കങ്ങളെ ചുവടെ ഉദ്ധരിക്കാം:—

ചിക്കേഗോ-1909 ഏപ്രിൽ 27-ാംനു- ത്യജിക്കാനുള്ള സമ്മതം ഇപ്പോൾ കിട്ടി. ജഡ്ജി വളരെ ദയാലുതന്നെ· ഹെൻറിയെ വിടാൻ സാധിച്ചുവല്ലോ. വലിയ ഭാഗ്യം.

ഏപ്രിൽ 29-ാംനു- ചാർളിയേക്കണ്ടു. എന്റെ ഉടുപ്പു തെയ്യാറായ ഉടനെ വിവാഹം ചെയ്യാൻ ഏറ്പ്പാടുചെയ്തിരിക്കുന്നു. ഉടുപ്പുണ്ടാക്കികൊണ്ടുവരാൻ രണ്ടാഴ്ച മുമ്പുതന്നെ ഏല്പിച്ചിട്ടുണ്ടായിരുന്നവെങ്കിലും, ഭർത്താവിനെ ത്യജി

ക്കാനുള്ള സമ്മതം ലഭിക്കുന്നതുവരെ. അതിന്റെ ആവശ്യം കലശലായി തോന്നിയിരുന്നില്ല.

ഏപ്രിൽ 30-ാംനു- ഉടുപ്പുകിട്ടി. നാളെ വിവാഹം ചെയ്യുന്നതാണ്.

മെയി 1-ാംനു ചാർളിയും ഞാനും ഇൻഡ്യാനയിൽ പോയി, കല്യാണം കഴിച്ചു. ചിക്കാഗോവിലേക്കു ഒന്നരമണിയുടെ വണ്ടിക്കു തിരിച്ചു. ഹാ! ചാർളി അതിയോഗ്യൻ. വളരെ ബുദ്ധിമാൻ. എന്റെ പ്രേമഭാജനംതന്നെ. ഉച്ചയൂണു തീന്നും ബഹു കേമമായി. വണ്ടി, ഇലിനോയിസ്സിലേക്കു കടക്കുമ്പോൾ ചെലവിന്റെ കണക്കു കൊണ്ടുവന്നു.

ഉടനെ ചാർളി, "നാം ഇലിനൊയിസ്സിൽവെച്ചല്ല കല്യാണം കഴിച്ചത്. അതിനാൽഞാൻ എന്റെ തീൻകൂലി കൊടുക്കാൻ മാത്രമെ ബാദ്ധ്യസ്ഥനാകയുള്ളു", എന്നു പറഞ്ഞുംകൊണ്ടു തന്റെ ഓഹരി കൊടുത്തു.

നാം ഇൻഡ്യാനയിൽവെച്ചു വിവാഹം ചെയ്തതാകയാലും, തീൻ അവിടെവെച്ചു കഴിച്ചതാകയാലും മുഴുവൻ സംഖ്യയും കൊടുക്കേണ്ടതാണെന്നു ഞാൻ പറഞ്ഞു.

ബിൽ ഇൻഡ്യാനയിൽവെച്ചുതന്നെ കൊടുത്തിരുന്നെങ്കിൽ മുഴുവൻ സംഖ്യയും അദ്ദേഹം സസന്തോഷം കൊടുത്തേനെ എന്നു മറുമൊഴി പറഞ്ഞു. കാണികൾക്കു പരിഹാസത്തിനിടയാക്കരുതെന്നു വിചാരിച്ചു, എന്റെ ഓഹരി ഞാൻ കൊടുത്തു. ചാർളി ശരിയായിരിക്കാം.

അല്പനിമിഷത്തിനുശേഷം, ചാർളി എന്റെ കൈ പിടിച്ചു കുലുക്കി. അപ്പോൾ "എന്നെത്തൊടരുത്; നാം ഇലിനോയിസ്സിൽ ഭാര്യാഭർത്താക്കന്മാരല്ല, എന്നേ വിടു" എന്നു ഞാൻ സഗൗരവം പറഞ്ഞു.

ഈ പറഞ്ഞതിന്റെ സാരം എന്താണെന്നു ചോദിച്ചപ്പോൾ, ഇലിനോയിസ്സിൽ ത്യാഗസമ്മതം കിട്ടി ഒരു കൊല്ലം കഴിഞ്ഞാലല്ലാതെ പുനർവ്വിവാഹം നിയമാനുസൃതമല്ലെന്നു ഞാൻ പറഞ്ഞു.

എന്നാൽ ഒരു കൊല്ലത്തിനുശേഷം ഭവതി എന്നെ ഇഷ്ടപ്പെടാഞ്ഞാലൊ, എന്നേക്കാൾ യോഗ്യനായ ഒരാളെ കണ്ടുമുട്ടിയാലൊ, എന്തുചെയ്യും, എന്നു എന്നോടു ചോദിച്ചു.

ഇലിനോയിസ്സിലെ നിയമപ്രകാരം നാം ദാമ്പത്യബന്ധത്തിനു അർഹന്മാരല്ല. ഞാൻ ഇവിടെ നിങ്ങളുടെ ഭാര്യയും അല്ല. ഒരു കൊല്ലത്തിനിടയിൽ ഞാൻ നിങ്ങളെ ഇഷ്ടപ്പെടാത്തപക്ഷം, എനിക്ക് വല്ലവരേയും, വരനായി സ്വീകരിക്കാൻ സ്വാതന്ത്ര്യവും ഉണ്ട്, എന്ന് നിർവ്വിശങ്കം മറുവടി പറഞ്ഞു.

ഞങ്ങളുടെ സ്ഥിതി വളരെ രസാവഹം. ഇൻഡ്യാനയിൽ താമസിക്കുമ്പോൾ ഞങ്ങൾ ഭാര്യാഭർത്താക്കന്മാർ; ഇൻഡ്യാനയിൽ എന്റെ ചിലവിനു പണം കൊടുക്കുന്നു. ഇലിനോയിസ്സിൽ അങ്ങിനെ ചെയ്യുന്നില്ല. ചാർളി എനിക്ക് അഹിതമായി പ്രവർത്തിക്കുന്ന പക്ഷം, ഞാൻ ചിക്കാഗോവിൽ പോയി പുനർവ്വിവാഹം കഴിക്കുകയും ചെയ്യും"

ഒരുവൻമായി കുറെക്കാലം ഭർത്തൃസുഖം അനുഭവിച്ചു വൈരാഗ്യം വരുമ്പോൾ, അവന്റെ ഭാര്യ കോടതിയിൽ പ്രവേശിക്കുന്നു. ഭർത്താവിനെ ത്യജിക്കാൻ സമ്മതം കിട്ടിയാലും പോരാ അതുവരെ ഭാര്യയായിരുന്നതിനു, അവൾക്ക തക്കതായ ഒരു സംഖ്യ പ്രതിഫലമായി കിട്ടുകയും വേണം.

അമേരിക്കക്കാർ ദ്രുതഗതിയിൽ വിവാഹംചെയ്കയും, പിന്നെ യഥാസൌകര്യം പരിതപിക്കയും, ചെയ്യുന്നു. പലപ്പോഴും വിവാഹങ്ങൾ ഏർപ്പെടുത്തി വരുന്നത് ഒരു പ്രത്യേക സംഘമാണ്. യുണൈറ്റഡ്സ്റ്റേയിററിസിൽ ചിലേടങ്ങളിൽ, സ്ത്രീകൾ വളരെ ദുർല്ലഭമാണ്. വല്ല സ്ഥലങ്ങളിൽനിന്നും അവിടെ കുറെ സ്ത്രീകളെ കപ്പലേററിക്കൊണ്ടുവരുകയും, യാതൊരു ആലോചനയും കൂടാതെ പുരുഷന്മാർ ഓരോ സ്ത്രീയെ 'ഗുണം വാ ദോഷം വാ' ഭാര്യയാക്കുകയും ചെയ്യുന്നു. ജീവപര്യന്തം സുഖദുഃഖങ്ങളിൽ ഒരുപോലെ പങ്കുകൊള്ളേണ്ടതായ ദമ്പതീപദത്തെ സ്ത്രീപുരുഷന്മാരുടെ ഛായാപടത്തെ നോക്കി രസിച്ചുംകൊണ്ടാണ് പലപ്പോഴും അവർ പ്രാപിക്കുന്നത്! ഈ സ്ഥിതിക്ക് അമേരിക്കൻ വിവാഹം പരിഹാസത്തിന്നു പാത്രമാവുന്നതിൽ വല്ല അത്ഭുതവും ഉണ്ടോ?

മേൽവിവരിച്ച സ്ഥിതി അമേരിക്കയിൽ ഒട്ടാകെയുള്ള ഒന്നാണ്. ധനികനും ദരിദ്രനും അതിനു ഒരുപോലെ അധീനൻ. കലഹകാരണം എത്ര ശിഥിലമായാലും ശരി; 'വക്കീൽഫീസ്സ്' കൊടുക്കാൻ പണമുണ്ടായാൽ മതി, ഒരു പുനർവ്വിവാഹത്തിനു മുൻകൂട്ടിത്തന്നെ ഒരുക്കം ചെയ്യാം.

യുനൈററഡ്സ്റ്റേയിററ്സിലെ കാനേഷുമാരികണക്ക് ഇപ്രകാരം പറയുന്നു. 1867-ൽ യുനൈററഡ്സ്റ്റേയിററിസിൽ ത്യാഗാനുമതിക്കു 327-ം 1887 ൽ 716 ം, കേസ്സുകളുണ്ടായിരുന്നു. 1906-ൽ 945 ആയിരിക്കുന്നു. ചുരുക്കിപറയുന്നതായാൽ ഒരോ 12 വിവാഹങ്ങളിലും, കുറഞ്ഞപക്ഷം ഒന്നെങ്കിലും പര്യവസാനിക്കുന്നത്, ദമ്പതിമാരിൽ ഒരു കക്ഷി, മറേറക്കക്ഷിയേ പരിത്യജിക്കുന്നതിലാണ്.

## 7. സംഭാഷണം.

"സംഭാഷണം" എന്ന വിഷയത്തെപ്പററി ഉപന്യസിപ്പാൻ വല്ലവരും ശ്രദ്ധിച്ചിട്ടുണ്ടോ എന്നുള്ളതു സംശയഗ്രസ്തമാണ്. ഈ വിഷയത്തെപ്പററി ന്യായമായ വിധത്തിൽ ഒരു പ്രബന്ധമെഴുതുക എന്നതു എളുപ്പമായ ഒരു കാര്യമല്ല, ഇതിനേപ്പററി പറയാമെന്നുവെച്ചാലൊ, ധാരാളമുണ്ടുതാനും.

സ്വകാര്യസുഖത്തിനൊ പൊതുജനക്ഷേമാഭിവൃദ്ധിക്കൊ വേണ്ടി, മനുഷ്യർ സാധാരണമായി പരിശ്രമിച്ചുവരുന്ന പല കാര്യങ്ങളും, പ്രായേണ ആശയമാത്രമായി സ്ഥിതിചെയ്യുന്നതെ ഉള്ളൂ; അതാവിതു്, അവയുടെ പൂർണ്ണസുഖം പ്രത്യക്ഷാനുഭൂതമായി ഭവിക്കുന്നില്ല. ഉദാഹരണമായി ഒരു യഥാർത്ഥസ്നേഹിതൻ, നല്ല വിവാഹം, പരിപൂർണ്ണനിലയെ പ്രാപിച്ചിട്ടുള്ള രാജ്യഭരണം, എന്നിവ നാം എത്ര

തന്നെ പ്രയത്നിച്ചാലും, വിചാരിച്ചതുപോലെ ആയിത്തീരുന്നകാര്യം പ്രയാസമാണ്. അവ പരിപൂർണ്ണതയിലെത്തേണമെങ്കിൽ പല ഭേദഗതികളും വരേണ്ടതായിട്ടുണ്ടെന്നുമാത്രമല്ല, അങ്ങിനെ ആവാത്തതുനിമിത്തം അസംഖ്യം ജനങ്ങൾ നിരാശപ്പെട്ടിരിക്കുന്നതായും ഉണ്ട്. എന്നാൽ സംഭാഷണം ഇങ്ങിനേയോ നേരെ മറിച്ചോ ആവാം. സംഭാഷണം രസഹീനമായിത്തീരുന്നത്, സംഭാഷണം ചെയ്യുന്ന സമ്പ്രദായത്തിൽ പല ദോഷങ്ങളും ഉണ്ടാകുന്നതുകൊണ്ടാണ്. അല്പം ശ്രദ്ധിക്കുന്നതായാൽ അവയെ ഇല്ലായ്മ ചെയ്യാൻ ഏവക്കും സാധിക്കുന്നതുമാണ്. സംഭാഷണ സമ്പ്രദായത്തെ ശരിയായി മനസ്സിലാക്കുന്നത്, അതിൽ സാധാരണമായി വന്നുകൂടുന്ന ന്യൂനതകളെ ഗ്രഹിച്ച്, അവയെ പരിഹരിപ്പാൻ അവനവൻതന്നെ ഓരൊ മാർഗ്ഗങ്ങളെ കണ്ടുപിടിച്ച് ഏപ്പാട ചെയ്യുന്നതാകുന്നു. ഒരു സംഭാഷണ പടുവായിത്തീരുവാൻ എല്ലാവക്കും സാധിച്ചില്ലെന്നുവരാം. അതു വളരെ പ്രയാസമുള്ള ഒരു കാര്യമാണ്. എന്നാൽ സംഭാഷണത്തിൽ ശോഭിപ്പാൻ എല്ലാവക്കും സാധിക്കുന്നതല്ലെങ്കിലും, അനിഷ്ടപ്പെടാത്തനിലയിൽ കഴിച്ചുകൂട്ടുവാൻ, അല്പം സൂക്ഷിക്കുന്നപക്ഷം, ആക്കും കഴിയുന്നതാണ്. ഇവ രണ്ടും നിഷ്പ്രയാസം സാധിപ്പാൻ സാധിക്കുന്ന അനേകം ആളുകൾ ഉണ്ടു്. എന്നാൽ സംഭാഷണത്തിൽ ചില ചില്ലറ ന്യൂനതകൾ വരുത്തുന്നതുകൊണ്ട്, പലരും ഇഷ്ടപ്പെടാതിരിപ്പാൻ കാരണമായിത്തീരുന്നു.

എത്രയും ഉപയോഗപ്രദവും, ഉപദ്രവകരമല്ലാത്തതും ആയ സുഖം, സന്തോഷം, സംഭാഷണത്തിൽനിന്നു സിദ്ധി

ക്കാവുന്നതാണ്. ഇതിന്ന പ്രത്യേകം സ്ഥലകാലദേശങ്ങളൊന്നും അത്യാവശ്യവുമില്ല. എന്നാൽ സംഭാഷണം രസഹീനമായിത്തീരുന്നതു് മനുഷ്യർ അതിനെ കേവലം നിസ്സരിച്ചിട്ടാണെന്നു കാണുമ്പോൾ ആൎക്കും വെറുപ്പു തോന്നാതിരിക്കുന്നതല്ല. ആയതുകൊണ്ടു് സംഭാഷണത്തിൽ സാധാരണമായി കണ്ടുവരുന്ന ചില പ്രധാന ന്യൂനതകളേയും മററു ചില മുഖ്യസംഗതികളേയും കുറിച്ചു ചുരുക്കത്തിൽപ്രസ്താവിക്കാം.

വളരെ അധികം സംസാരിക്കുന്നതു യുക്തമല്ല. എന്നാൽ ഒരഞ്ചാളുകൾ മാത്രം കൂടീട്ടുള്ള ഒരു ദിക്കു സൂക്ഷിച്ചുനോക്കുന്നതായാൽ,ബാക്കിയുള്ളവൎക്കു രസക്ഷയം അല്ലെങ്കിൽ മുഷിച്ചൽ തോന്നത്തക്കവിധം അത്ര അധികം ഒരാൾ സംസാരിക്കുന്നതു കാണാതിരിപ്പാൻ നന്നേ പ്രയാസമാണ്. ഇങ്ങിനേയുള്ള വാഗ്ധോരണിക്കാർ പല പ്രത്യേകതകളോടുംകൂടി കാണപ്പെടും. അവരിൽ അന്യാദൃശമായ ഒരു തരക്കാരേപ്പററി മാത്രം പറയാം. അവർ വളരെ ആലോചന, മുൻകരുതൽ, ഗാംഭീൎയ്യം എന്നിവയോടുകൂടി സംസാരിക്കാൻ ആരംഭിക്കുന്നു. ഒരു ചെറിയ മുഖവുര കൂടാതെ കഴികയില്ല. ഏതെങ്കിലും ഒരു സംഗതിയെപ്പററി പറയുന്നതിനിടയിൽ ചില കഥകളും ഉപകഥകളും ഇല്ലാതിരിക്കയില്ല. ഏതെങ്കിലും ഒരു പ്രത്യേക വാക്കൊ സംഭവമൊ ഒരുകഥയെ ഓൎമ്മയിൽ കൊണ്ടുവരുന്നു. പ്രസ്താവിച്ചുകൊണ്ടിരിക്കുന്ന വിഷയത്തിന്റെ പൎയ്യവസാനത്തിൽ, ആ കഥ പറഞ്ഞുകൊള്ളാമെന്നു വാഗ്ദാനം ചെയ്യുന്നു. ഇത്രയും പറഞ്ഞു പ്രസംഗവിഷയത്തിൽത്തന്നെ പ്രവേശിക്കുന്നു. ഹാ!

കഷ്ടം! അപ്പോഴേക്കും ഒരാളുടെ പേര് ഓർമ്മയിൽ വരുന്നില്ല. തന്നിമിത്തം കുറേ പരുങ്ങുന്നു; കഴുത്തും തലയും ഒരു പ്രത്യേകനിലയിൽ പിടിച്ചു ഓർത്തുനോക്കുന്നു. പേര് കിട്ടുന്നില്ല; തന്റെ ധാരണാശക്തിയേപ്പററി കുറേ ആവലാതി പറയുന്നു; ഈ സമയം മുഴുവനും മററുള്ളവർ 'ചുമ്മാ'നില്ക്കുകതന്നെ. ഒടുവിൽ സംഭാഷണകർത്താവു, ഉം, സാരമില്ല എന്നു പറഞ്ഞു തന്റെ കഥ തുടരുന്നു. ഒടുവിലത്തെ കഥയെന്താണു? ഈ കഥ ഒരു സമയം അവരെല്ലാവരും ഒരുനൂറു പ്രാവശ്യത്തിലധികം കേട്ടിട്ടുള്ളതായിരിക്കും. ഒരു വേള ഈ വിദ്വാൻതന്നെ പലപ്പോഴും പറഞ്ഞിട്ടുണ്ടായിരിക്കും. ഒരു സമയം തന്റെ ചില പഴയ "പൊടിക്കൈ"കളോ അനുഭവങ്ങളോ ആയിരിക്കാനും മതി. അവ പ്രായേണ രസശൂന്യങ്ങളുമായിരിക്കാം.

സംഭാഷണത്തിൽ സാധാരണമായി കണ്ടുവരുന്ന മറെറാരുദോഷം അവനവനെപ്പററിത്തന്നെ ധാരാളം പറഞ്ഞുകൊണ്ടിരിക്കുന്നതാണ്. ചിലർ അവരുടെ ജീവിതചരിത്രം മുഴുവനും സംക്ഷിപ്തമായി പറവാൻ തുടങ്ങും; അവർക്കുണ്ടായിട്ടുള്ള ഓരോ രോഗങ്ങളുടേയും ആവിർഭാവം, ചികിത്സ, വർദ്ധനവ് മുതലായവയേ വർണ്ണിച്ചുകൊണ്ടിരിക്കും; ചിലർ ജഡ്ജിമാരെപ്പററിയും വക്കീൽമാരെപ്പററിയും എത്രതന്നെ പറഞ്ഞാലും എത്രപ്രാവശ്യം പറഞ്ഞാലും മതിയാകുകയില്ല. ചിലർ കോടതികളിൽ അവർക്കുണ്ടായിട്ടുള്ള കഷ്ടപ്പാടുകളും അവർ സഹിക്കേണ്ടിവന്ന അനീതികളും എണ്ണിയെണ്ണിത്തുടങ്ങും. ചിലർ ബഹുരസികന്മാരാണ്, അവർ ത

ഞ്ചംനോക്കി അതിസാമത്ഥ്യത്തോടുകൂടി അല്പം ചില'ത്തു്, തങ്ങളെ പുകഴ്ത്തിപ്പറയും. അധികമൊന്നുംപറകയുമില്ല. ഇതാ ഇന്ന ആളോടുചോദിച്ചാൽ വിവരം മുഴുവനും അറിയാം എന്നു പറഞ്ഞേക്കും; അല്ലെങ്കിൽ ഞാനപ്പോഠംത്തന്നെ പറഞ്ഞില്ലേ? എന്നിട്ടോ അതുകേട്ടില്ല; അതല്ലേ ഇങ്ങിനെ വന്നതു്," എന്നുംമററും പ്രസംഗിച്ചു തങ്ങളുടെ യോഗ്യതയെ പ്രകാശിപ്പിക്കും. ചിലർ അവരുടേ ദോഷങ്ങളെപ്പററിത്തന്നെ പറയുന്നതു്, തുറന്നുപറയുന്നതു്, ഒരു ധാടിയായിക്കരുതുന്നു. ഇക്കൂട്ടർ ഒരു വിശേഷവിധിക്കാരാണെന്നു സമ്മതിക്കാതേ നിവൃത്തിയില്ലാ. അവക്കു് മറച്ചുവെക്കാനൊ കാപട്യം നടിക്കാനൊ കഴികയില്ല. ചെയ്തുപോയതു വിഡ്ഢിത്തമാണെന്നു അവർ സമ്മതിക്കുന്നു. തന്നിമിത്തം അവർ പല അസൌകര്യങ്ങളും കഷ്ടതകളും അനുഭവിച്ചിട്ടുണ്ടു്. നിങ്ങഠം അവക്കു ഈ ലോകംതന്നെ സമ്മാനമായി കൊടുക്കാമെന്നുവെച്ചാലും, അവക്കു അങ്ങിനെ ചെയ്യാതിരിപ്പാൻ സാധിക്കുന്നതല്ല!

ചിലപ്പോഠം സംഭാഷണത്തിന്നിടയിൽ രണ്ടാളുകഠം അവർ ഒരേ സ്കൂളിലൊ, സർവ്വകലാശാലയിലോ പഠിച്ചിട്ടുള്ളവരാണെന്നറിയുന്നു. അതു് അറിഞ്ഞുകഴിയേണ്ടുന്ന താമസം; പിന്നേ മററുള്ളവർ നിശ്ശബ്ദന്മാരായിരിക്കേണ്ടിവരുന്നു. അവർ അവരേപ്പററററിയും അവിടേയുള്ളവരേപ്പററിയും, അവരുടേ ഓരോ സ്നേഹിതന്മാരേപ്പററിയും പറഞ്ഞുകൊണ്ടിരിക്കുമ്പോഠം മററുള്ളവക്കു യാതൊരു രസമില്ലെങ്കിലും കേട്ടുകൊണ്ടിരിക്കുകയല്ലാതെ നിവ്വാഹമില്ല.

ചിലർ, മററുള്ളവർ ഓരോന്ന് വളരെ നേരം പറഞ്ഞുകൊണ്ടിരിക്കുന്നതു് കേട്ട് ഒരു മാതിരി വെറുപ്പുതോന്നി, പെട്ടെന്നു ഒരു ഉണർച്ചയോടുകൂടി അല്പംവല്ലതും പറഞ്ഞു കുറെനേരം വീണ്ടും മിണ്ടാതെനില്ക്കുന്നു. പിന്നെയും കുറെ കഴിഞ്ഞാൽ അല്പം വല്ലതും സംസാരിക്കുന്നു.

'രസികന്മാരായ' ചിലക്ക് സംഭാഷണത്തിൽ ചില അപകടങ്ങൾ പററാറുണ്ട്. രസികന്മാർ തമ്മിൽ സംസാരിക്കുമ്പോൾ ഈ മാതിരി അബദ്ധങ്ങൾ കുറേ അധികവുമാകുന്നു. നേരമ്പോക്കില്ലാതെ വല്ലതും പറയുവാൻ വായ തുറക്കുന്നപക്ഷം, അനാവശ്യമായി കുറേ വാക്കുകൾ ചിലവഴിച്ചുപോയല്ലോ എന്നു അവർ വിചാരിക്കുന്നു. നേരമ്പോക്കുള്ളതായി വല്ലതും ആലോചിച്ചു പിടിച്ചു പറവാനുള്ള അവരുടെ പ്രയത്നം അവക്കെന്നപോലെ ശ്രോതാക്കൾക്കും സങ്കടമായി തോന്നുന്നു. മററുള്ളവരേക്കാൾ മാന്യത ഉണ്ടാവാൻ വല്ലതും ചെയ്യേണമെന്നാണ് അവരുടെ വിചാരം. അങ്ങിനെ ചെയ്യാത്തപക്ഷം അവരേയും മററുള്ള സാധാരണന്മാരുടെ ഇടയിൽ എണ്ണിക്കളയുമല്ലോ എന്നു വ്യസനിക്കുന്നു. അവക്കു നാലാളുകൾ കൂടിയ ദിക്കിൽ 'വമ്പ'ന്മാരായെ സുഖമുള്ളു. മറെറാന്നും കിട്ടാത്തപക്ഷം, തങ്ങളെപ്പററിയെങ്കിലും ഒരു ധൂർത്തു പറയാതിരുന്നുകൂട.

ചില രസികന്മാക്കു, എവിടെച്ചെന്നെത്തിയാലും അവരുടെ യോഗ്യത എല്ലാവരും കണ്ടറിഞ്ഞുകൊണ്ടാടിയാലേ, മനസ്സുഖമുള്ളു. അവക്കു എല്ലാദിക്കിലും അഗ്രഗണ്യതം അനുഭവിച്ചുകിട്ടണം; മററുള്ളവരിൽനിന്നു വല്ലതുംഗ്ര

ഹിക്കേണമെന്നൊ മററുള്ളവരുടെ സംഭാഷണം കേട്ടരസി ക്കേണമെന്നൊ ഉള്ള ആഗ്രഹം അവക്ക് ഇല്ലേ ഇല്ല. ത ങ്ങാം പറയുന്നതു് സശ്രദ്ധം കേട്ടരസിക്കുകയും തങ്ങളു ടെ പടുതയെല്ലാംഘോഷിക്കുകയും ചെയ്യുന്നവരുടെക്കൂടെ എ പ്പോഴും ആയിരിക്കേണമെന്നേ അവർ ആഗ്രഹിക്കുന്നുള്ളു. ഇടയ്ക്കിടെ ഇത്തരക്കാർ ചില കാപ്പിപ്പീടികകളിൽ യോ ഗം ചേൎന്നു പ്രവേശിച്ചു അവരുടെ ഓരൊ തരം വീര്യമഹി മാദികളേ പ്രശംസിക്കുന്നതിന്നു പ്രയോഗിച്ചുവിടുന്ന പ്രഗ ത്ഭവാഗ്ധാടിയെ ഒന്നു കാണേണ്ടതുതന്നെയാണു്.

'കളിയാക്കുന്നതു്' അല്ലെങ്കിൽ, 'തമാശയാക്കുന്നത്' സംഭാഷണത്തിന്റെ ഒരു പ്രധാനഭാഗമായി വിചാരിക്കാം. എന്നാൽ ഈ ഭാരം ശരിയായി നിൎവ്വഹിക്കാൻ വളരേ ചുരുക്കംപേൎക്കു മാത്രമേസാധിക്കയുള്ളു. കളിയാക്കുകമാത്ര മേ ചെയ്യുന്നുള്ളു. എന്നുള്ള നാട്യത്തോടും, വിചാരത്തോ ടുംക്കൂടി പലരും സംസാരിക്കുന്നുണ്ടു്. എന്നാൽ അവർ പറയുന്ന വാക്കുകൾ മററുള്ളവൎക്കു പ്രായേണ മനോവേദ നക്കു കാരണമായിത്തീരുന്നതേ ഉള്ളു, എന്നു അവർ മന സ്സിലാക്കുന്നില്ല. സംഭാഷണത്തിനിടയിൽ ഒരുവന്റെ മു ഖത്തുനോക്കി അവന്റെ അംഗവൈകല്യത്തെപ്പററിയും ഗ്രഹണശക്തിക്കുള്ള ന്യൂനതയെക്കുറിച്ചും മററും പ്രലപി ക്കുന്നതു ഒട്ടുംതന്നെ ഉചിതമായിട്ടുള്ളതല്ല. ഈവക അവ സരങ്ങളിൽ അവനു 'കോപിപ്പാനും' നിവൃത്തിയില്ല. അ ങ്ങിനെ ചെയ്യുന്നപക്ഷം അവനു ഒരു നേരംപോക്കു മന സ്സിലാക്കാൻ സാധിക്കയില്ലെന്നും, തന്നിമിത്തം അവൻ

ഒരു കൂട്ടത്തിൽ ചേർക്കാൻ യോഗ്യനല്ലെന്നും' മററും അവർ കൂടുതലായി അക്ഷേപിക്കുകയും ചെയ്യും. അവരുടെ നേരമ്പോക്കാവട്ടെ. തവളയുടെ നേരെ ചില കുട്ടികൾ കല്ലെറിഞ്ഞിട്ടുണ്ടാക്കിയ നേരമ്പോക്കിന്റെ സമ്പ്രദായത്തിലുള്ളതാണെന്നു്, അവർ ഗ്രഹിക്കുന്നില്ല. ഇങ്ങിനെ തമാശയാക്കുന്നവൻ, കൂട്ടത്തിൽ സാധുവിന്റെ നേരെയായിരിക്കും. തന്റെ 'രാമബാണം' സാധാരണയായി പ്രയോഗിക്കുക. സംഭാഷകസംഘത്തിൽ ഉള്ള ഏതെങ്കിലും ഒരാൾക്കു് 'ഇതു പറയാത്തതായിരുന്നു ഭേദം' എന്നു തോന്നുവാൻ ഇടയുള്ള ഒന്നും തന്നെ പറയാതിരിക്കാൻ പ്രത്യേകം സൂക്ഷിക്കേണ്ടതാണ്. അന്യോന്യം തൃപ്തികേടൊ മുഷിച്ചലൊ തോന്നിപ്പിരിയുവാൻ ഇടവരുന്ന സംഘക്കാരുടെ സംഭാഷണോദ്ദേശം നിഷ്ഫലമാക്കപ്പെട്ടുപോയിരിക്കുന്നു എന്നു ഖണ്ഡിതമായി പറയാം.

സംഭാഷണത്തിൽ, വ്യത്യാസപ്പെട്ടിട്ടുള്ളവയാണെന്നു തോന്നുന്ന, രണ്ടു വലിയ ദോഷങ്ങളുണ്ടു്. ഇവ രണ്ടും ഒരു പോലെ അപലപനീയങ്ങളാണ്. ഒന്നു മററുള്ളവർ സംസാരിക്കുന്നതിനിടയിൽ കടന്നു ചാടി സംസാരിക്കുന്ന സ്വഭാവവും, മറേറതു് മററുള്ളവർ അങ്ങിനെ ചെയ്യുമ്പോൾ തോന്നുന്ന 'അസുഖവും ആകുന്നു. സംഭാഷണത്തിന്റെ രണ്ടു പ്രധാനോദ്ദേശങ്ങൾ, നമ്മുടെ കൂട്ടത്തിലുള്ളവരെ വിനോദിപ്പിക്കുകയും പരിഷ്കരിക്കുകയും അഥവാ ഈ ഗുണങ്ങൾ നമുക്കുതന്നെ അനുഭൂതമാക്കിത്തീർക്കുകയുംആണല്ലൊ. ഈ ഉദ്ദേശ്യങ്ങളെ നിറവേററണമെന്നാഗ്രഹിക്കുന്നവരാരും മേൽ പ്രസ്താവിച്ച ദോഷങ്ങളിൽ അത്ര എളുപ്പത്തിൽ

ചെന്ന ചാടുകയില്ല. കാരണം ഒരു യോഗത്തിൽ വെച്ചു ഒരാൾ സംസാരിക്കുന്നതു മററുള്ളവക്കു വേണ്ടിയാണെന്നും തനിക്കു കേൾപ്പാൻ വേണ്ടിയല്ലെന്നും നമുക്കൂഹിക്കാം. കേൾക്കാൻ മനസ്സില്ലാത്തവരെ നിർബ്ബന്ധിച്ചിട്ടു യാതൊരു പ്രയോജനവും ഇല്ല. ഒരാൾ സംസാരിക്കുന്ന സംഗതി കേൾക്കേണമെന്ന ചിലർ വിചാരിക്കേ, അത നിത്തൽ ചെയ്യുന്നത് ഒട്ടുംതന്നെ ഭംഗിയായിട്ടുള്ളതല്ല.

'അന്യൻനിന്നോടിരിക്കേണ്ടതിന്നവണ്ണമതെന്നനീ
ഉന്നിപ്പോണമവൻനേരെ നന്നായ്നിത്യമിരിക്കെടോ'

എന്ന പ്രമാണരത്നം ഈ ഘട്ടത്തിൽ സ്മരണീയമാണ്.

ചിലർ അവരുടേ സൽസ്വഭാവം നിമിത്തം, സംസാരിക്കുന്നതിന്നിടയിൽ മററുള്ളവരേ തടയുകയില്ല; എങ്കിലും തങ്ങളുടെ മനസ്സിൽ പെട്ടെന്നു ചിലതു ഉദിച്ചിട്ടുള്ളതിനേ പറവാൻ താമസിക്കേണ്ടി വരുന്നതു കൊണ്ട്, അസ്വസ്ഥഹൃദയന്മാരായിരിക്കുന്നു. തന്നിമിത്തം അവിടെ നടന്നു കൊണ്ടിരിക്കുന്ന സംഭാഷണത്തിൽ അവർ തീരെ ശ്രദ്ധിക്കുന്നില്ല. അവർ പറയേണമെന്നുദ്ദേശിച്ച സംഗതി മറന്നു പോകാതിരിപ്പാൻ വേണ്ടി, അതിനെപ്പററിത്തന്നേ ചിന്തിച്ചു കൊണ്ടിരിക്കുന്നു. ഇങ്ങിനെ ചെയ്യുന്നതു്, സന്ദർഭോചിതമായ ചില സംഗതികൾ തോന്നാതിരിപ്പാൻ കാരണമായിത്തീരുന്നു.

ചിലക്കു, സംഭാഷണത്തിനിടയിൽ നേരമ്പോക്കുള്ള ചില കഥകൾ പറവാൻ പ്രത്യേകം സാമത്ഥ്യമുണ്ട്. എവിടെ വെച്ചാലും വേണ്ടീല, അവക്കു ആ വക കഥകൾ പറവാൻ വല്ല വിധത്തിലും സന്ദർഭമുണ്ടായിത്തീരും. ര

ണ്ടുമണിക്കൂർ സമയം സംസാരിക്കുന്നപക്ഷം, അങ്ങിനെയു ള്ള ചില കഥകൾ എങ്ങിനെയെങ്കിലും പുറത്തുവരാതിരി ക്കയില്ല. ഇങ്ങിനെ ചില കഥകൾ സന്ദർഭോചിതമാക്കി ത്തീർക്കാൻ സാധിക്കുന്നതു നിഷ്പ്രയാസമായ ഒരു കാര്യമ ല്ല. എങ്കിലും ഇതിനു രണ്ടു അനിവാര്യമായ ന്യൂനതകൾ ഉണ്ട്. ഒന്നു കൂടക്കൂടെയുള്ള ആവർത്തനവും, രണ്ടു അവ ക്ഷ ണത്തിൽ തീൎന്നു പോകുന്നതും ആകുന്നു. രസകരമായ കഥ കളെക്കൊണ്ടു വിനോദിപ്പിക്കേണമെന്നാഗ്രഹിക്കുന്നവൎക്ക നല്ല ധാരണാശക്തി ആവശ്യമാണ്. അവരുടെ കഥകളു ടെ സംഖ്യ വൎദ്ധിപ്പിച്ചു കൊണ്ടിരിക്കയും വേണം. തങ്ങളുടെ കൈവശമുള്ള കഥകൾ പരിമിതങ്ങളാണെന്നു മററുള്ളവ ർ അറിയാതെ കഴിച്ചുകൂട്ടേണമെങ്കിൽ നല്ല സാമൎത്ഥ്യം വേണം. വളരെ അധികം പ്രാവശ്യം കേട്ടു പഴകിയിട്ടുള്ള കഥകൾ കൂടി, ചില 'പൊടിപ്പും' തൊങ്ങലും ചേൎത്ത് പ്ര ത്യേകം ചമല്ക്കാരത്തോടുകൂടി പറവാൻ ദുർല്ലഭം ചിലൎക്ക ഒരു വാസനയുണ്ടു.

സംഭാഷണത്തിൽ സാധാരണമായി കണ്ടുവരുന്ന മി ക്ക ന്യൂനതകളും മേലേ ചൂണ്ടിക്കാണിച്ചിട്ടുണ്ടെന്നു വിശ്വ സിക്കുന്നു. സത്യേതരമായി സംസാരിക്കുന്നതിനെപ്പററി യൊന്നും പ്രസ്താവിച്ചിട്ടില്ല.; അതിനെപ്പററി എടുത്തു പറ യാത്തതാണ് ഭേദം. സംഭാഷണത്തെപ്പററിയല്ലാതെ സംഭാ ഷണവിഷയങ്ങളെക്കുറിച്ച് പ്രതിപാദിക്കാൻ സാധിക്കു ന്നതുമല്ലല്ലോ. മനുഷ്യരെ മൃഗങ്ങളിൽ നിന്നു വ്യത്യാസപ്പെ ടുത്തുന്നതു അവൎക്കുള്ള വിശേഷബുദ്ധിയാണ്. ഈ വിശേ ഷബുദ്ധിയേ മലിനമാക്കിത്തീൎക്കുന്ന മനുഷ്യർ മൃഗപ്രായന്മാ രായിത്തീരുന്നു എന്നുമാത്രമേ പറയേണ്ടതായിട്ടുള്ളൂ.

# ൮. സന്ദേഹം.

ഒരിക്കൽ, ഭോജരാജാവ്, തന്റെ പ്രാണപ്രിയയും പട്ടമഹിഷിയും ആയ ഭാനുമതീദേവിയുടെ ഛായാപടം എഴുതുവാനായി ഒരു ചിത്രമെഴുത്തുകാരനെ നിയോഗിച്ചു. ചിത്രകാരൻ സ്വകലാകൗശലം മുഴവനും പ്രയോഗിച്ച്, രാജ്ഞിയുടെ പ്രതിമ ഒട്ടുമുക്കാലും എഴുതിത്തീൎത്തു. എങ്കിലും തന്റെ ദുഷ്കാലവൈഭവംകൊണ്ടെന്നപോലെ, തുടയുടെ സമീപം അല്പം മഷി പതിഞ്ഞുപോയി. ആയാൾ ഈ ദുരവസ്ഥയെപ്പററി പൎയ്യാലോചിച്ച് പരവശചിത്തനായിരിക്കുമ്പോൾ, കവിസാൎവ്വഭൗമനായ കാളിദാസൻ അവിടെ എത്തി. സങ്കടസംഗതി അറിഞ്ഞാറേ, "താൻ ഒട്ടും തന്നെ പരിഭ്രമിക്കേണ്ട; രാജ്ഞിക്ക് അവിടെ ഒരു ലാഞ്ഛനം ഉണ്ട്; അതുകൊണ്ട് ആ മഷിത്തുള്ളി അവിടെ അത്യാവശ്യകമാണ്; രാജാവ് ഇതിനേപ്പററി ആക്ഷേപിക്കുന്നപക്ഷം, എന്റെ കല്പനപ്രകാരം, അങ്ങിനെ പ്രവൎത്തിച്ചതാണെന്നു പറഞ്ഞുകൊള്ളുക" എന്നിങ്ങിനെ അയാളെ സമാധാനപ്പെടുത്തി.

ആകപ്പാടേ അതിമനോഹരമായ ഛായാപടത്തെ, ആ മഷി കുറെ അധികം കളങ്കപ്പെടുത്തുന്നുണ്ടെന്നു രാജാവു അഭിപ്രായം പുറപ്പെടുവിച്ചപ്പോൾ ചിത്രകാരൻ യഥാൎത്ഥസംഭവത്തെ രാജാവിനെ ബോധിപ്പിച്ചു. രാജാവു ഇതുകേട്ടു അത്യന്തം കോപാന്ധനായി; ചിരപരചിതനാ

യ താനുംകൂടി അറിയാത്ത ആ ഗോപ്യമായ സംഗതിയെ ഗ്രഹിച്ച കാളിദാസൻ ഒരു നല്ല 'പുള്ളി'യല്ലെന്നു തീർച്ചപ്പെടുത്തി. കാളിദാസനെ ഉടനെതന്നെ കാട്ടിൽ കൊണ്ടു പോയി വധിക്കുവാൻ ആജ്ഞാപിച്ചു. എന്നാൽ കരുണാനിധിയായ പ്രധാനമന്ത്രി അങ്ങിനെ ചെയ്യാതെ, കാളിദാസനെ ഒരു ഗൂഢസ്ഥലത്തു പാർപ്പിക്കയാണുണ്ടായത്.

കുറെദിവസം കഴിഞ്ഞശേഷം, രാജാവിൻെറ സീമന്തപുത്രൻ പരിവാരസമേതം നായാട്ടിനു പോയി. വേട്ടയാടിത്തുടങ്ങിയപ്പോൾ, ഭയങ്കരമായ ക്രൂരമൃഗങ്ങളുടെ ഗംഭീരഗർജ്ജനംകൊണ്ട് കാനനമെങ്ങും മുഴങ്ങി. മൃഗങ്ങൾ തങ്ങൾക്കഭിമുഖമായി, അതി ശക്തിയോടുകൂടി ചാടുന്നതു കണ്ട്, ഭടന്മാർ വല്ലാതെ പരിഭ്രമിച്ചു. അവർ രാജകുമാരനെ വിട്ട്, പിന്മാറി. നിസ്സഹായനായ രാജപുത്രനാവട്ടേ, പ്രാണരക്ഷയ്ക്കുവേണ്ടി ഓടി. ഒരു മരത്തിന്മേൽ കയറിത്തുടങ്ങി. പകുതി വഴിക്കെത്തിയപ്പോൾ, അതേ വൃക്ഷത്തിന്മേൽ, കുറേ ഉയരത്തിൽ ഇരിക്കുന്ന ഒരു കരടിയേക്കണ്ടു പരുങ്ങി. എങ്കിലും സിംഹഭയാക്രാന്തരായ രണ്ടുപേരും അന്യോന്യബന്ധുക്കളായിരിക്കാമെന്ന വാഗ്ദാനത്തിന്മേൽ ഇണങ്ങി. താഴത്തേക്കു ഇറങ്ങുമ്പോൾ, ഇവരെ ഭക്ഷിക്കാമെന്നുള്ള ആഗ്രഹത്തോടുകൂടി, ഒരു സിംഹം, ഇവരെ സൂക്ഷിച്ചുംകൊണ്ട്, മരച്ചുവട്ടിൽ കാത്തുനിന്നു.

കുറേ കഴിഞ്ഞപ്പോൾ രാജകുമാരൻ നിദ്രാലുവായി. തൻേറ മടിയിൽ തലയുംവെച്ചു ഉറങ്ങിക്കൊള്ളുവാൻ ക

രടി അനുവദിക്കുകയും, അവൻ അപ്രകാരം പ്രവൎത്തിക്കുകയും ചെയ്തു. രാജകുമാരൻ ഗാഢനിദ്രിതനായെന്നു കണ്ടാറേ "അവനെ ഇങ്ങട്ടു തള്ളിവിടുന്നപക്ഷം, നിണക്ക് നിന്റെ ജീവനേയുംകൊണ്ടു സൈ്വരമായിപ്പോവാൻ ഞാൻ സമ്മതം തരാം" എന്നു സിംഹം കരടിയോടു പറഞ്ഞു. ഈ വിധം ജുഗുപ്സാവഹമായ വഞ്ചന ചെയ്യുന്നതല്ലെന്നുള്ള കരടിയുടെ സമാധാനം കേട്ട്, സിംഹം വിഷണ്ണനായി. രാജകുമാരൻ ഉണൎന്നശേഷം, കരടിയും, അതേ വിധത്തിൽ ഉറങ്ങി. സിംഹം തന്റെ നയത്തെ രാജകുമാരനോടു പ്രയോഗിക്കുകയും, അത് ഫലിക്കുകയും ചെയ്തു. ഭാഗ്യവശാൽ, കരടി ഒരു തരുശാഖ പിടിച്ചുകയറി, ജീവനെ രക്ഷിച്ചു. "മനുഷ്യകുലത്തിൽ, വിശിഷ്യ ഒരു ഉത്തമരാജവംശത്തിൽ ജനിച്ച നീ ഇത്ര നീചബുദ്ധിയായതു് അത്ഭുതം ! നിന്റെ ഈ കൃതഘ്നതയ്ക്കു് ഉചിതമായ ശിക്ഷ, നിന്നെ കൊന്നു ഭക്ഷിക്കുകയാണ്. എങ്കിലും ഞാൻ ഇപ്പോൾ അതിന്നു ഒരുങ്ങുന്നില്ല" എന്നു പറഞ്ഞുംകൊണ്ടു കരടി രാജാവിനോടു നാവു് നീട്ടുവാൻ കല്പിച്ചു. അവന്റെ ജിഹ്വാമദ്ധ്യത്തിൽ ഈ ഉപന്യാസത്തിന്റെ തലക്കെട്ടായ അക്ഷരചതുഷ്ടയം എഴുതുകയും, തനിക്കു സ്വബുദ്ധിത്വം കാളിദാസമുഖേന ലഭിക്കുമാറാകുമെന്നു പറയുകയുംചെയ്തു. തന്റെ ഇച്ഛ ദുസ്സാധമാണെന്നു കണ്ടപ്പോൾ, സിംഹം അവിടെനിന്നു പോയി. തദനന്തരം സിംഹഭീരുക്കളും ഓരോ മാൎഗ്ഗമായി പിരിഞ്ഞു.

രാജകുമാരന്റെ പ്രത്യാഗമനത്തെ പ്രതീക്ഷിച്ചുംകൊണ്ടിരുന്ന രാജാവു ഭഗ്നാശനായി സൈന്യത്തെ കാട്ടിലേക്കു

തിരിച്ചയച്ചു. കുറെ തിരഞ്ഞതിൻേറ ശേഷം, അവർരാജകുമാരനെ കണ്ടുപിടിച്ചു, രാജധാനിയിലേക്കു മടങ്ങി. എന്നാൽ, ഒരു വലിയ കഷ്ടാവസ്ഥ! എന്തുതന്നേ ചോദിച്ചാലും രാജകുമാരൻ 'സസേമിരാ, സസേമിരാ' എന്നല്ലാതെ യാതൊരുത്തരവും പറയുന്നില്ല! രാജധാനിയിലുള്ള വരെല്ലാം ഈ ഉപദ്രവശാന്തിയ്ക്കു" എന്തു ചെയ്യേണമെന്നറിയാതെ പരിതപിച്ചു. ദാക്ഷിണ്യാദി ഗുണസമ്പൂർണ്ണനും വിജ്ഞനും ആയ രാജാവു് പശ്ചാത്താപത്തോടുംകൂടി "ഹാ! കഷ്ടം! നമ്മുടെ കാളിദാസനേയും നശിപ്പിച്ചു; അദ്ദേഹം ഇതിന്നു വല്ല നിവാരണമാൎഗ്ഗവും കാണുമായിരുന്നു" എന്നു ഗൽഗദാക്ഷരത്തോടെ പറഞ്ഞു. "ഇതിനേപ്പററി അങ്ങുന്നു് വ്യസനിക്കരുതു്; പുരുഷമുഖാലോകനം ചെയ്യാത്തവളും വിദുഷിയുമായ ഒരു കന്യകയെ എനിക്കു പരിചയമുണ്ടു്; ആ സാധ്വി ഇതു ഭേദമാക്കിത്തരും" എന്നു മന്ത്രി പ്രസ്താവിക്കുകയും, വേണ്ടവിധം പ്രവൎത്തിക്കാൻ രാജാവു അനുമതി നൽകുകയും ചെയ്തു.

മന്ത്രി, കാലവിളംബം കൂടാതെ കാളിദാസനെ, ഒരു പല്ലക്കിൽ കയററി രാജധാനിയിലേക്കു കൊണ്ടുവന്നു. രാജകുമാരനെ സമീപം നിൎത്തി. ഏതു ചോദ്യത്തിന്നും 'സസേമിരാ' എന്നുതന്നെ പറയുന്നതുകേട്ടു്, സൂക്ഷ്മതത്വം ഗ്രഹിച്ചു, കാളിദാസൻ ഇങ്ങിനെ ഒരു ശ്ലോകം ചൊല്ലി.

"സൽഭാവംപ്രതിപന്നാനാം
വഞ്ചനേകാവിദഗ്ദ്ധതാ
അങ്കമാരുഹ്യസുപ്താനാം
ഹനനേകിന്നുപൗരുഷം."

(സ്നേഹസ്ഥിതിയിൽ ഇരിക്കുന്ന ഒരാളെ വഞ്ചിക്കുന്നതിൽ എന്താണ് സാമത്ഥ്യം? മടിയിൽ കിടന്നുറങ്ങുന്നവനെ കൊല്ലുന്നതിൽ വല്ല പൗരുഷവും ഉണ്ടോ?) ,,

ഈ ശ്ലോകത്തിനുശേഷം രാജകുമാരൻ എല്ലാ പ്രശ്നങ്ങൾക്കും 'സേമിരാ' എന്നു സമാധാനം പറഞ്ഞുകൊണ്ടിരുന്നു. കാളിദാസൻ പിന്നെ ഈ ശ്ലോകംകൂടി ചൊല്ലി.

"സേതുംദൃഷ്ട്വാസമുദ്രസ്യ
ഗംഗാസാഗരസംഗമം
ബ്രഹ്മഹത്യാപ്രമുച്യേത
മിത്രദ്രോഹാനമുച്യതേ"

(ഗംഗയും സമുദ്രവും സംയോജിക്കുന്നിടത്തെ സേതുവേ — സമുച്ചയപദപ്രയോഗമില്ലെങ്കിലും; സേതുവേയും, സമുദ്രവും ഗംഗയും ചേരുന്ന ദിക്കിനേയും; എന്നും പക്ഷെ ആവാം-- ദശിച്ചാൽ ബ്രഹ്മഹത്യാദി പാപവും നശിക്കുന്നതാണ്. എങ്കിലും മിത്രദ്രോഹമാകുന്ന പാപത്തിന്ന് ഇതു ഒരു മോചനമാകുന്നില്ല.)

പിന്നീടുണ്ടായ ചോദ്യങ്ങൾക്ക് 'മിരാ' 'മിരാ' എന്ന മറുമൊഴി പറയുന്നതു കേട്ടിട്ടു കാളിദാസൻ:—

മിത്രദ്രോഹീകൃതഘ്നശ്ച
യശ്ചവിശ്വാസഘാതകഃ
ത്രയസ്തേനരകംയാന്തി
യാവച്ചന്ദ്രദിവാകരൗ--"

(മിത്രദ്രോഹി, കൃതഘ്നൻ, വിശ്വാസവഞ്ചകൻ, ഇവർ മൂവരും സൂര്യ്യചന്ദ്രന്മാരുള്ളതുവരേ നരകം പ്രാപിക്കുന്നു) എന്നു ചൊല്ലി.

പിന്നെ, 'രാ, രാ' എന്ന ഉത്തരം പറയുകയാൽ,

"രാജൻഭോസ്സവപുത്രസ്യ
യദികല്യാണമിച്ഛസി
ദാനംദേഹിദ്വിജാതിഭ്യോ
വർണ്ണാനാംബ്രാഹ്മണോഗുരുഃ"

(അല്ലയോ! രാജാവേ! നിങ്ങളുടെ പുത്രൻെറ ഗുണപ്രാപ്തിക്കായി, ജാതിമഹിമയുള്ള ബ്രാഹ്മണൎക്ക ദാനം ചെയ്യാലും) എന്ന ശ്ലോകം ചൊല്ലി.

ഇങ്ങിനെ ശ്ലോകചതുഷ്ടയം ചൊല്ലിയപ്പോൾ, രാജകുമാരൻ സാധാരണ പോലെ സംസാരിച്ചുതുടങ്ങി. അത്ഭുതകൃത്യത്തെക്കണ്ട് വിസ്മയിച്ച രാജാവു, കാട്ടിൽ നടന്ന സംഭവം എങ്ങിനെ അറിഞ്ഞു എന്നു പല്ലക്കിലെ ആളോടു ചോദിച്ചു. "രാജ്ഞിയുടെ" മരായാപടത്തിൽ ഒരു തുള്ളി മഷിയുടെ ആവശ്യകത കാളിദാസൻ മനസ്സിലാക്കിയപ്രകാരം ഈ സംഗതി, ഞാനും അറിഞ്ഞു. സരസ്വതീദേവിയുടെ കടാക്ഷംകൊണ്ട് ഞങ്ങൾക്ക് ഇങ്ങിനെ കവിശ്രേഷ്ഠ്യം എന്നൊരനുഗ്രഹമാണ്" എന്ന പറഞ്ഞു കേട്ടപ്പോൾ രാജാവിൻെറ പശ്ചാത്താപവും പരിഭ്രമവും പൂൎവ്വാധികമായി. എന്നിലും രാജാവു, ഉടനേ വാസ്തവാവസ്ഥ ഗ്രഹിക്കുകയും സ്വാപരാധത്തിനുള്ള ക്ഷമായാചനത്തോടുകൂടി കാളിദാസരെ ആശ്ലേഷം ചെയ്കയും ചെയ്തു.

---

# 9. സാഹിത്യവും സദാചാരവും

ഇപ്പോഴത്തെ വിദ്യാഭ്യാസസമ്പ്രദായത്തിലുള്ള ന്യൂനതകൾ അപരിമിതങ്ങളാണെന്നു തെളിയിക്കുവാൻ ഒട്ടുംതന്നെ പ്രയാസപ്പെടേണ്ടതില്ല. സർവ്വകലാശാലക്കാരുടേയും വിദ്യാഭ്യാസധുരന്ധരന്മാരുടേയും അളവില്ലാത്ത പരിശ്രമം മുഴുവനും ഇപ്പോൾ വിദ്യാർത്ഥികളെ അവരവരുടെ അഭിരുചിയനുസരിച്ചു വിഷയത്തിൽ അഗ്രഗണ്യന്മാരാക്കിത്തീർക്കുവാനാണ്. അതാവിതു, ശാസ്ത്രം അപാരവും ഒരുവന്റെ ജീവകാലം ഏററവും ചുരുങ്ങിയതും ആയിരിക്കയാൽ, എല്ലാവിഷയങ്ങളേയും ഒരുവൻ പഠിക്കാൻ തുടങ്ങിയാൽ, അവന്ന് ഒടുവിൽ ഒന്നുംതന്നെ ശരിക്ക് അറിഞ്ഞു എന്നുവരുന്നതല്ല; ആകയാൽ ഏതെങ്കിലും ഒരു പ്രത്യേകവിഷയത്തിൽ പ്രാവീണ്യം സമ്പാദിക്കുവാൻ ശ്രമിക്കുന്നതായിരിക്കും അധികം യുക്തം എന്നു വിദ്യാഭ്യാസാധികൃതന്മാർ അഭിപ്രായപ്പെടുന്നു. ചരിത്രം പഠിക്കാൻ ഇഷ്ടമുള്ളവൻ അതു പഠിക്കട്ടെ; തത്വശാസ്ത്രം, അല്ലെങ്കിൽ രസതന്ത്രം പഠിക്കാനാഗ്രഹമുള്ളവൻ ആ വിഷയം പഠിച്ച്, അതിൽ വിദഗ്ദ്ധനാവട്ടെ! എന്നിങ്ങിനെയാണ് അവർ തീർച്ചപ്പെടുത്തിയിരിക്കുന്നത്. എന്നാൽ ഈ വക മാററങ്ങൾ കൊണ്ടു വലിയ ഗുണങ്ങൾ ഉണ്ടായിട്ടുണ്ടോ? മുമ്പു പല വിഷയങ്ങളും അഭ്യസിച്ചിരുന്നവർ ഇവരെക്കാൾ മോശക്കാരാണോ? ഈ വക പ്രശ്നങ്ങൾക്കു അനുകൂലമായ മറുപടി കിട്ടുവാൻ കുറെ ഞെരുക്കങ്ങളുണ്ടായിവരും. ഒരു വിഷയത്തിൽത്തന്നെ ശ്രദ്ധ പതിയിച്ചിട്ടുള്ള വിദ്യാർത്ഥി, അതിൽ 'കേമനായി'ത്തീ

ന്നിട്ടുണ്ടോ? ഉണ്ടെന്നു പറവാൻ കുറെ പ്രയാസം തന്നെയാണ്. എന്നാൽ ഒരേ വിഷയത്തെത്തന്നെ പഠിക്കാൻ ബദ്ധശ്രദ്ധരായിക്കുന്ന ഇപ്പോഴത്തെ വിദ്യാർത്ഥികളുടെ ജീവനും ഓജസ്സും പരീക്ഷാവിജയികളാകുമ്പോഴേയ്ക്കു് ഒട്ടേറെ ക്ഷയിച്ചുപോയതായി കാണുന്നുണ്ട്. ഈ പരിണാമത്തിനു പല സംഗതികളും ഉണ്ടായേയ്ക്കാം. എങ്കിലും ഇങ്ങിനെ ഒരു ഫലം കാണുമാറുണ്ട്. പിന്നെ കേവലം ലൗകികമായ, മതസംബന്ധമില്ലാത്ത, ധർമ്മശാസ്ത്രം പ്രത്യേകം അടക്കം ചെയ്യിട്ടില്ലാത്ത വിദ്യാഭ്യാസം, ശരിയായ വിദ്യാഭ്യാസമാണെന്നു പറഞ്ഞുകൂട. ആത്മബോധത്തെ, ആത്മതേജസ്സിനെ, പ്രകാശിപ്പിക്കുവാൻ ആധുനികവിദ്യാഭ്യാസം പര്യാപ്തമാവുന്നുണ്ടോ എന്നു സംശയഗ്രസ്തമാണ്. ഈ വക സംഗതികളെ ശ്രദ്ധയോടും ക്ഷമയോടും കൂടി ആലോചിച്ചു നോക്കുന്നതായാൽ, വിദ്യാഭ്യാസസമ്പ്രദായത്തിൽ ചില പരിഷ്കാരങ്ങൾ വരുത്തേണ്ടുന്ന കാലം വളരേ അതിക്രമിച്ചുപോയിരിക്കുന്നു എന്നു സമ്മതിച്ചേ കഴിയും.

ഈ ന്യൂനതകൾക്കുള്ള പരിഹാരം എന്താണ്? സദാചാരവർദ്ധനവിനും മതപരിജ്ഞാനത്തിനും ഉതകുന്ന തരത്തിലുള്ള ദേശീയവിദ്യാഭ്യാസത്തിനു മാത്രമേ ഈ വക ദോഷങ്ങളെ ഉന്മൂലനം ചെയ്യുവാൻ സാധിക്കയുള്ളൂ. പൗരാണികകാലങ്ങളിൽ 'ധർമ്മം', 'മതം', എന്നിവയ്ക്കുണ്ടായിരുന്ന സ്ഥാനം വീണ്ടും നൽകേണ്ടിയിരിക്കുന്നു. ഇവയുടെ പ്രഭ ഓരോ ഭവനങ്ങളിലും തിളങ്ങിക്കൊണ്ടിരിക്കണം. നമ്മുടെ ആൺകുട്ടികളും പെൺകുട്ടികളും നല്ല പൗരരാ

യിത്തീരേണ്ടുന്നത് അവരുടേ മുറയാണെന്നു മനസ്സിലാക്കണം. ഗുരുനാഥന്മാരും വിദ്യാൎത്ഥികളും തമ്മിലുള്ള സാഹചൎയ്യം, വിദ്യാൎത്ഥിസദനം, സമാജങ്ങൾ, നമ്മുടെ പൂൎവ്വികമഹാന്മാരേപ്പററിയുള്ള ജ്ഞാനം, എന്നിവ സ്വഭാവനിൎമ്മിതിക്കുതകുന്നവയാണ്. സാഹിത്യസമുദ്രത്തിൽ ആണ്ടുകിടക്കുന്ന തത്വരത്നങ്ങളുടെ മഹിമയെപ്പററി ഗുരുനാഥന്മാർ ശിഷ്യന്മാരോട് ഉപദേശിക്കുന്നതു് എത്രയും ഉത്തമമായിരിക്കും.

മനുഷ്യരുടെ സാരഗൎഭങ്ങളായ അഭിപ്രായങ്ങളും ഉന്നതമങ്ങളായ ആലോചനകളും സാഹിത്യത്തിൽ സ്ഥിതിചെയ്യുന്നു. സാഹിത്യകലവറയിൽ വിലീനമായി കിടക്കുന്ന തരത്തിലുള്ള ഭാവനാവൈചിത്ര്യം മറെറങ്ങും ഉണ്ടായിരിക്കയില്ല. സാഹിത്യം നമുക്ക് കൎത്തവ്യാകൎത്തവ്യോപദേശം തരുന്നു. ഏററവും പരിശുദ്ധവും ദൈവികവും ആയ സദാചാരപരിശീലനത്തെ അതുനിഷ്കൎഷിക്കുന്നു. ഈ ലോകത്തെ യഥാവിധി ഭരണം ചെയ്തുകൊണ്ടുപോകുന്നതായ സത്യം, സ്നേഹം, മുറ, ഭക്തി, നീതി മുതലായവയ്ക്കുള്ള ശരിയായ യോഗ്യത, സാഹിത്യത്തിലെന്നപോലെ മറെറങ്ങും തിളങ്ങിക്കാണുന്നതല്ല. ഇവ ഓരോ രാജ്യക്കാരുടേയും സാഹിത്യത്തിലും ഉണ്ടായിരിക്കും. അവയെ ശരിയായി ഗ്രഹിച്ചും ന്യായമായി പരിപാലനം ചെയ്തുംകൊണ്ടു വൎത്തിക്കുന്ന രാജ്യക്കാൎക്കു തന്നിമിത്തം പ്രത്യേകം ഒരു ശോഭയും ശ്രേയസ്സും ഉണ്ടായിരിക്കുന്നതാണ്. സാഹിത്യത്തിൽ അടങ്ങിയിരിക്കുന്ന മഹത്തായ തത്വങ്ങൾ, കൃത്യാകൃത്യോപദേ

ശം ചെയ്തു, നമ്മെ സന്മാർഗ്ഗബോധമുള്ളവരാക്കിത്തീക്കുന്നു. തന്നിമിത്തം നാം പരിതസ്ഥിതികൾക്ക് കേവലം അധീനരാകാതെ, കൃത്യനിവ്വഹണത്തിൽ നിരതന്മാരായിത്തീരുന്നു. ഇങ്ങിനെ ജീവിതം നയിച്ചു, ചരമഗതി പ്രാപിക്കുന്നവൻെറ പേരിനെ അവൻെറ സൽകൃത്യങ്ങൾ നിലനിൎത്തുന്നതായിരിക്കും. അവയാവട്ടെ, അവൻെറ പശ്ചാൽഗാമികൾക്കു പ്രബലങ്ങളായ ഉദാഹരണങ്ങളായി ഭവിക്കുകയും ചെയ്യും. ആയതുകൊണ്ട്, നമ്മുടെ പൂർവ്വന്മാരുടെ പദ്ധതിയെ അറിഞ്ഞ്, അനുസരിച്ചു നടക്കേണ്ടമെന്നാഗ്രഹമുള്ളവർ, സാഹിത്യത്തെത്തന്നെ മുറുകെപിടിക്കേണ്ടതാകുന്നു.



ഉന്നതസാഹിത്യത്തെ ന്യായാനുസൃതം ഗ്രഹിച്ചിരിക്കുന്നതായാൽ, ഈ ലോകത്തിലുള്ള നാനാ ദുർമ്മാർഗ്ഗങ്ങളിലും വൈമനസ്യം ജനിക്കാതിരിക്കയില്ല. സാഹിത്യത്തിൻെറ ഈ ശക്തി പ്രധാനമായിട്ടുള്ള ഒന്നാണ്. നല്ല സ്വഭാവം, നല്ല നടപടിക്രമം ഇല്ലാത്തവരുടെ ബുദ്ധിതൈക്ഷ്ണ്യം നിസ്സാരമത്രേ. അത്രമാത്രമല്ല അതു അപകടത്തെ ഉണ്ടാക്കിത്തീക്കുന്നതാണെന്നുകൂടി പറയേണ്ടിയിരിക്കുന്നു. പരിശുദ്ധമായ നടപടിക്രമം, സൂര്യപ്രഭ ചെടികൾക്കു ഏതുപ്രകാരത്തിലാണോ, അതേപ്രകാരത്തിലാണ് നമ്മുടെ മനസ്സിന്. അതുമാത്രമേ നമ്മെ, ഉന്നതതരവും പവിത്രതരവും ആയ ആലോചനകളിലേയ്ക്കു നയിക്കുകയുള്ളു. സാഹിത്യസാരം ശരിയായി ഗ്രഹിച്ചവന് ഇത് ഏത്രയും എളുപ്പമായിട്ടുള്ളതാണുതാനും.

മനോവികസനത്തിനും പരിപൂർണ്ണതയ്ക്കും, സാഹിത്യത്തിലുള്ളത്ര സൗകര്യം മറെറാരു വിഷയത്തിലും ഉണ്ടെന്നു തോന്നുന്നില്ല. സാഹിത്യം മനുഷ്യരുടെ ജ്ഞാനദൃഷ്ടിയെ തുറപ്പിക്കുന്നു. അതു, മനുഷ്യരുടെ നാനാത്വത്തിൽ അന്തർഭവിച്ചു കിടക്കുന്ന ഐക്യത്തെ നമുക്കു മനസ്സിലാക്കിത്തരുന്നു. മാനുഷത്വമാണ് എല്ലാ രാജ്യക്കാരുടേയും അന്തർല്ലീനമായ അവസ്ഥാവിശേഷം എന്ന് അതു നമ്മെ പഠിപ്പിക്കുന്നു. പനിനീർപ്പുഷ്പത്തിൻെറ ഇതളുകൾ വിടർന്നുവരുമ്പോൾ അതിനു പ്രത്യേകമായ ഒരു ശോഭയുണ്ടായിത്തീരുന്നതുപോലെ, മാനുഷത്വമാകുന്ന പനിനീർപ്പുഷ്പം, ഓരോ നാട്ടുകാരുടേയും രാജ്യക്കാരുടേയും പ്രത്യേകാവസ്ഥകൾ വളർന്നുവന്ന്, ഒരേ മുരടോടുതന്നെ സ്നേഹബന്ധത്താൽ ചേർന്നുനിന്നുംകൊണ്ടു, പരിപൂർത്തി പ്രാപിക്കുമ്പോൾ അദ്വിതീയമായ പ്രഭയോടുകൂടി പരമോൽകൃഷ്ടതയെ പ്രാപിക്കുന്നു എന്നു സാഹിത്യം നമ്മെ പഠിപ്പിക്കുന്നു. ജീവിതത്തെ വിശാലമായ പരിവീക്ഷണത്തോടുകൂടി സ്വീകരിക്കേണ്ടതാണെന്നുള്ള അഭിപ്രായത്തെ സാഹിത്യം നമ്മിൽ അങ്കുരിപ്പിക്കുന്നു. സാഹിത്യജീവിതമുള്ളവൻെറ മനസ്സിനു ഒരു വിശാലതയുണ്ടായിരിക്കും. സാഹിത്യവിദ്യാർത്ഥിയുടെ പ്രമാണരത്നം, ഗൗരവമില്ലാത്ത വിഷയങ്ങളിൽ സ്വാതന്ത്ര്യം, പ്രധാനകാര്യങ്ങളിൽ ഐക്യം, എല്ലാ കാര്യങ്ങളിലും അനുകമ്പ, എന്നാകുന്നു. സാഹിത്യം ഓരോ വിഷയത്തിലും നല്ല ഒരു രാസികത്വം ഉണ്ടാക്കിത്തീർക്കുന്നു എന്നു ചുരുക്കിപ്പറയാം.

മനുഷ്യരുടെ ഇഹജീവിതത്തെ സംബന്ധിച്ചുള്ള പ്രയാസപ്പെട്ട പ്രശ്നങ്ങൾക്കൊക്കെയും സമാധാനം കണ്ടുപിടിക്കുവാൻ സാഹിത്യം സഹായിക്കുന്നു. ഉത്തമസാഹിത്യം, "സന്ന്യാസ"ത്തിന്റെ പ്രാബല്യത്തെപ്പററി പ്രസംഗിക്കുന്നില്ല. നമ്മുടെ അഭീഷ്ടസിദ്ധി വരേണമെങ്കിൽ, നാം സദ്വാത്മനാ പ്രയത്നിക്കേണ്ടതാകുന്നു. മനസ്സമാധാനലബ്ധിക്കുള്ള ഉത്തമമായ മാർഗ്ഗം കൃത്യനിർവ്വഹണമാകുന്നു; അവനവന്റെ പ്രവൃത്തി ചെയ്യുകയാകുന്നു. കർമ്മമാഹാത്മ്യത്തെപ്പററി ഉത്തമസാഹിത്യഗ്രന്ഥങ്ങളിൽ ഗാംഭീര്യത്തോടുകൂടി പ്രതിപാദിച്ചിട്ടുള്ളതായി കാണാം.

ഇങ്ങിനെ ആലോചിച്ചു നോക്കുന്നേടത്തോളം, ശിരഃകമ്പനം ഉണ്ടാക്കിത്തീർക്കത്തക്കവിധത്തിലുള്ള ആലോചനകളുടെ, അഗാധമായ ആലോചനകളുടെ, ഭണ്ഡാഗാരമാണ്, സാഹിത്യം എന്നു വെളിവാകും. സാഹിത്യഗ്രന്ഥങ്ങളിൽ സ്ഥിതിചെയ്യുന്ന ഗുരുവര്യന്മാർ, സമാധാനിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യാത്തവർ വല്ലവരും ഉണ്ടെങ്കിൽ അവർ ഒരിനം കൊള്ളരുതാത്തവരായിരിക്കും.

---

# 10. പാവാരിബാബാ.

---

ശ്രീരാമകൃഷ്ണപരമഹംസരുടെ ജീവിതചരിത്രവും തദുപദേശങ്ങളും അതിലളിതമായ രീതിയിൽ എഴുതപ്പെട്ടിട്ടുള്ള ഒരു ഇംഗ്ലീഷുപുസ്തകത്തിൽ, അദ്ദേഹത്തെപ്പോലെ

തന്നെ ഒരു പരമഹംസനായിരുന്ന പാവാരിബാബയുടെ ചരിത്രം പുസ്തകത്തിൽ ചേർത്തിട്ടുണ്ട്. ആ ഭാഗം സംഗ്രഹിച്ചു ചുവടെ കൊടുക്കുന്നതു മലയാളികൾക്കു രസകരമായിരിക്കുമല്ലൊ.

പാവാരിബാബയെപ്പററി നമുക്ക് അധികമൊന്നും അറിഞ്ഞുകൂട. അദ്ദേഹത്തിന്റെ ചരമഗതി ഇന്ത്യയിലെങ്ങും ഒരു മഹാസങ്കടം ഉണ്ടാക്കിത്തീർത്തിരുന്നു. ഇദ്ദേഹം ഗേസിപുരത്തിൽ (Ghazipur) മുപ്പതു സംവത്സരത്തോളം താമസിക്കുകയും, ആ നാട്ടുകാർ മുഴുവനും ഇദ്ദേഹത്തെ ഒരു വിശിഷ്ടസന്യാസിയേപ്പോലെ ആദരിച്ചുവരികയും ചെയ്തു. ജീവദശയുടെ ഒടുവിലത്തെ ഒമ്പതു കൊല്ലങ്ങളിൽ ആ വിശിഷ്ടൻ ലൗകികബന്ധം കേവലം വെടിഞ്ഞു, അത്യുന്നതമായ മതിലുകളാൽ ആവൃതമായ ഒരു സ്ഥലത്തു താമസിച്ചുവന്നു. ഇതിനുള്ളിൽ, മനോഹരമായ ഒരു തോട്ടം, ഒരു കിണർ, ഒരു ചെറിയ അമ്പലം, തനിക്കു താമസിപ്പാനുള്ള ഒരൊററ മുറി എന്നിവ മാത്രമേ ഉണ്ടായിരുന്നുള്ളൂ. തന്റെ വാസസ്ഥലത്തേയ്ക്കുള്ള പ്രവേശനമാർഗ്ഗം ഒരിക്കലും തുറക്കുവാൻ അനുവദിച്ചിരുന്നില്ല; തന്റെ കനിഷ്ഠസഹോദരനല്ലാതെ മററാർക്കും ഇദ്ദേഹത്തെ ഇഷ്ടംപോലെ കാണ്മാൻ സാധിച്ചിരുന്നതുമില്ല. എന്നാൽ ഒരാഴ്ചയോ പത്തു ദിവസമോ ആകുമ്പോൾ, ഒരു പ്രാവശ്യം പ്രവേശനദ്വാരത്തിന്റെ അടുത്തു വന്നു, പുറമെ വല്ലവരും നില്ക്കുന്നുണ്ടെങ്കിൽ അവരോടു സ്വല്പസമയം സംസാരിക്കുന്നതു ഇദ്ദേഹത്തിന്റെ പതിവായിരുന്നു. വേണ്ടുന്ന സഹാ

യങ്ങളൊക്കെ ചെയ്യാൻ തെയ്യാറായി, തന്റെ സഹോദരൻ എപ്പോഴും അടുത്തുതന്നേയുണ്ടാകും. കലിയുഗം നിമിത്തം ഇന്ത്യക്കു വന്നുചേൎന്നിട്ടുള്ള സങ്കടങ്ങളെ സഹിപ്പാൻ തനിക്കു ശക്തിയില്ലെന്നു ജ്യേഷ്ഠൻ പലപ്പോഴും പറയാറുണ്ടായിരുന്നുവെങ്കിലും, അതിന്റെ സാരം ഇന്നതാണെന്നു അനുജനു തീരെ മനസ്സിലായില്ല. പൂജ്യപാദനായ പാവാരിബാബ ഒരു ദിവസം തന്റെ പതിവുപ്രകാരമുള്ള സ്നാനം, ആരാധന മുതലായവ മുറയ്ക്കു നടത്തിയതിനു ശേഷം ശരീരമാസകലം, ശുദ്ധമാക്കിയ വെണ്ണയും സുഗന്ധദ്രവ്യങ്ങളും പിരട്ടി, സ്വഭവനത്തിന്റെ നാലു മൂലയ്ക്കും തീക്കൊളുത്തി, ആ അത്യുഗ്രവഹ്നിയിൽ ചാടി ദേഹത്യാഗം ചെയ്തു. ഈ ആപത്തിൽ നിന്നു രക്ഷപ്പെടുത്തുവാൻ ആളുകൾ എത്തുന്നതിനു മുമ്പായി ഇദ്ദേഹം വെന്തു വെണ്ണീറായിപ്പോയി. അവിശിഷ്ടമുണ്ടായ ഒന്നതൊക്കെ ഗംഗാനദിയിലെ തീൎത്ഥജലത്തിൽ വിധിപ്രകാരമുള്ള കൎമ്മങ്ങളോടുകൂടി നിക്ഷേപിക്കപ്പെട്ടു. ഇതെല്ലാം സംഭവിച്ചിട്ടു വളരെയൊന്നും കഴിഞ്ഞിട്ടില്ല. എങ്കിലും ഇന്ത്യയിൽ നടക്കുന്ന സംഭവങ്ങളുടേയും മററും യഥാൎത്ഥമായ ഒരു വിവരണം കിട്ടാൻ നന്നേ പണിയുണ്ട്. പരമപാവനനായ ഈ സന്യാസിശ്രേഷ്ഠൻ താമസിച്ചിരുന്ന ഗൃഹത്തിന് അഗ്നിബാധ ഉണ്ടായി എന്നുള്ളതിനെപ്പററി ആൎക്കുംതന്നെ തൎക്കമില്ല. എങ്കിലും ചിലർ, ഇദ്ദേഹം ആത്മഹത്യചെയ്തു എന്നു സമ്മതിക്കുന്നതിൽ വിമുഖന്മാരായിരിക്കുന്നു. അവർ അഗ്നിബാധ ആകസ്മികമായിട്ടുണ്ടായതാണെന്നും പറയുന്നു. മററു ചിലരാവട്ടേ ഇതു അദ്ദേഹത്തിന്റെ പവിത്രജീവിതത്തിന്റെ ന്യായമായ പൎയ്യവസാനമായിട്ടും കരുതുന്നു.

'പാവാരി' ചിലേടങ്ങളിൽ 'പാഹാരി' എന്നും കാണുന്നുണ്ട്) എന്ന പേർ പവനാഹാരി =വായുഭക്ഷകൻ) എന്നതിൻെറ തത്ഭവമാണെന്നു ചിലർ വ്യാഖ്യാനിക്കുന്നു.

ഇദ്ദേഹത്തിൻെറ ഉപദേശങ്ങൾ പ്രായേണ ശ്രീരാമകൃഷ്ണന്റേതുപോലെ തന്നെ ആയിരുന്നുവെങ്കിലും, നമുക്കു സൂക്ഷ്മവിവരം നന്നെ കുറയും. ഒരു സിദ്ധൻ, സന്ന്യാസി, എന്നിങ്ങിനെയുള്ള നിലയിൽ, ഇദ്ദേഹത്തിനുള്ള യോഗ്യത സർവ്വസമ്മതമായിട്ടുള്ളതാണ്. ദയാനന്ദസരസ്വതി, ശ്രീരാമകൃഷ്ണപരമഹംസൻ മുതലായവരുടെ പദവിക്കു സമമായിട്ടുള്ള ഒന്നിന് ഇദ്ദേഹത്തിന് എന്തുകൊണ്ടും അർഹതയുണ്ടെന്നു കേശവചന്ദ്രസേനൻ (Keshub Chunder Sen) പ്രസ്താവിച്ചിരിക്കുന്നു. മേൽ പറയപ്പെട്ട സന്ന്യാസിമാരും, രാമമോഹൻറോയി, കേശവചന്ദ്രസേനൻ മുതലായ സമുദായപരിഷ്കാരികളും തമ്മിലുള്ള ഭേദം ഇന്ത്യക്കാർ നല്ലവണ്ണം മനസ്സിലാക്കീട്ടുണ്ട്. ലോകത്തേയും അതിലുള്ള നാനാവിധ സുഖാനുഭവങ്ങളേയും, ധനം, സ്ഥാനമാനം മുതലായവയേയും കേവലം ത്യജിച്ചുകണ്ടതിനുശേഷം മാത്രമേ, അവർ ഏതു ഗുരുനാഥന്മാരുടേയും വിശ്വാസയോഗ്യതയേയും മാഹാത്മ്യത്തേയും ഗൗനിക്കുകയുള്ളൂ. കഠിനമായ തപം, പീഡ, മുതലായവയും ഒരു യഥാർത്ഥസന്ന്യാസിത്വത്തിന് അവശ്യാവശ്യകമായിട്ടുള്ളവയാണ്. കൂടാതെ പൊതുജനങ്ങൾക്ക് അവരിൽ വിശ്വാസം ജനിക്കേണമെങ്കിൽ അസാധാരണമായും, അമാനുഷികമായും ഉള്ള കർമ്മങ്ങൾ കൂടി കാട്ടിക്കൊടുക്കേണ്ടിവരും.

തങ്ങളുടെ നിഷ്കളങ്കമായ ജീവിതക്രമംകൊണ്ട്, മുൻകാലങ്ങളിലുണ്ടായിരുന്ന പരമഹംസന്മാരോടു തുല്യന്മാരായ ചില യോഗീശ്വരന്മാരെ ഇന്ത്യയിൽ ഇപ്പോഴും കാണാം. ഭവനഗരിയിലെ (Bhavanagar) പ്രധാനമന്ത്രിയായിരുന്ന ഉദയശങ്കരൻ (Udaya Shankar) പുരാതനകാലങ്ങളിലുണ്ടായിരുന്ന സന്ന്യാസിമാരുടെ കഠിനവിധികളെ അനുഷ്ഠിപ്പാൻ എത്രത്തോളം പ്രയത്നിച്ചിരുന്നു എന്നു സുപ്രസിദ്ധമാണ്. കേശവചന്ദ്രസേനൻ, വിവാഹം കഴിക്കുകയും ധാരാളം ദേശാടനം ചെയ്തു ബഹുജനങ്ങളുമായി സഹവസിക്കുകയും ചെയ്തിരുന്നുവെങ്കിലും, സ്വാത്മപരിത്യാഗം മുതലായ സൽഗുണങ്ങളെ സംബന്ധിച്ചിടത്തോളം, ഏതൊരു പരമഹംസനോടും തുല്യനായിരുന്നു എന്നു നിസ്സംശയം പറയാം.

---

## II പതിന്നാലാം നൂററാണ്ടിൽ ദക്ഷിണഭാരതത്തിൻെറ ധനസ്ഥിതി

1206-ാമാണ്ടിനുശേഷം, അടിമരാജവംശം, കിൽജിവംശം, തുഗ്ലാക്ക് വംശം, എന്നിങ്ങിനെയുള്ള ഓരോ മുഹമ്മദിയ രാജവംശങ്ങളായിരുന്നുവല്ലൊ, ഉത്തരഭാരതത്തെ ചില നൂററാണ്ടുകളോളംഭരിച്ചുവന്നത്. മുഹമ്മദീയരാജാക്കന്മാരുടെ കാലത്തും, അവർക്കുമുമ്പും, ആയി, ദക്ഷിണഭാരതത്തെ ശൂരന്മാരായ പല രാജാക്കന്മാരും പലപ്പോഴും ആക്രമിക്കു

കയും കൊള്ളയിടുകയും ചെയ്തിട്ടുണ്ട്. ദക്ഷിണഭാരതത്തിൻെറ 14-ാം നൂററാണ്ടിലെ ധനസ്ഥിതി അറിയേണമെങ്കിൽ അപ്പോഴത്തെ ഒരു മുഹമ്മദീയാക്രമണത്തിൻെറ ചരിത്രം പരിശോധിച്ചാൽ മതി. കിൽജിരാജവംശക്കാരിൽ പ്രധാനിയും പ്രമാണിയും 'അലാവുഡിൻ' (Alaud-Din) എന്ന രാജാവായിരുന്നു. അദ്ദേഹം വടക്കേ ഇന്ത്യയിലുണ്ടായിരുന്ന ചില ശത്രുരാജാക്കന്മാരെ കീഴടക്കുവാൻ വേണ്ടി സന്നാഹത്തോടുകൂടി പുറപ്പെട്ടു. അദ്ദേഹം, തൻെറ വിശ്വസ്തമിത്രവും ഒരു പ്രധാനമന്ത്രിയും ആയിരുന്ന 'മേലിക്ക്കാഫർ' (Malik Kafur) എന്ന ആളെ, വേണ്ടുന്ന സൈന്യങ്ങളോടുകൂടി തെക്കേഇന്ത്യയിലേയ്ക്കു 1310-ൽ പറഞ്ഞയയ്ക്കുകയും ചെയ്തു. ഈ രണവീരൻ, മൈസൂരിലേയും മലബാറിലേയും, എന്നുവേണ്ട, ധനപുഷ്ടിയുണ്ടായിരുന്ന മററു സകല രാജ്യങ്ങളിലേയും, ഹിന്തുക്ഷേത്രങ്ങളെ കൊള്ളയിട്ടു സീമയില്ലാത്ത ധനം ഡില്ലിലേയ്ക്കു കൊണ്ടുപോയി തൻെറ യജമാനന്നു കാഴ്ചവെച്ചിട്ടുള്ളതായി, പലരും എഴുതീട്ടുള്ള ചരിത്രങ്ങളിൽ കാണാം. മുഹമ്മദീയ ചരിത്രത്തിൻെറ പ്രസിദ്ധകർത്താവായ 'ഫിരിഷ്ടാ' (Firishtah) എന്ന ആൾ ഇപ്രകാരം പറയുന്നു:— "അവർ അമ്പലങ്ങളിൽ ഹിന്തുക്കളുടെ ആരാധനപ്രകാരം നേർച്ചയൊപ്പിച്ചിട്ടുള്ള പല സാധനങ്ങളും, വിലയേറിയരത്നങ്ങൾ പതിച്ചിട്ടുള്ള സ്വർണ്ണബിംബങ്ങളും കവർച്ചചെയ്യുവാൻ കണ്ടു...... മാലിക്ക് തൻെറ രാജാവിനു 312 ആനകളേയും, 2,0000 കുതിരകളേയും, 96,000 മന്നു സ്വർണ്ണവും, രത്നഖചിതങ്ങളായ അനവധി പെട്ടികളും, കാഴ്ചവെച്ചു........"

മാലിക്ക് കാഫർ കൊണ്ടുപോയ സ്വർണ്ണത്തിന്റെ തൂക്കയിടുവാനാണ് വലിയ ബുദ്ധിമുട്ട്. കാരണം, ഇന്ത്യയിൽ 'മന്നി'ന്ന് ഒരിടത്തും ക്ലിപ്തമായ തൂക്കം ഇല്ല. അവ വ്യത്യാസപ്പെട്ടു തന്നെ ഇരിക്കുന്നു. തിരുവിതാംക്കൂറിൽ ഒരു മന്നിന്നു 19 റാത്തലും 'അമ്മദനഗര'ത്തിൽ (Ahmadnagar) 163 റാത്തലും ആണത്രെ! മദിരാശി മന്നിന്നു 25 റാത്തലും, ബോമ്പായി മന്നിന്നു 28 റാത്തലും ആണു് തൂക്കങ്ങൾ. 16 [illegible]-ാമാണ്ടിൽ ചില സംഗതികളെപ്പററി പ്രസ്താവിക്കുന്നതിനിടയിൽ ഒരു മന്നിന്നു 55 റാത്തലാണെന്നു ഹോക്കിൻസ് ( Hawkins ) എന്ന ആളും, 1611-ൽ, ഒരു മന്നിന്നു 33 റാത്തലാണെന്ന് മിഡിൽടൺ (Middleton) എന്ന ആളും, പറഞ്ഞുകാണുന്നുണ്ടു്. എന്നാൽ, ഫിറിഷ്ടാ എന്ന ആൾ ഇന്ത്യയിലുള്ള ഇതരസ്ഥലങ്ങളെ അപേക്ഷിച്ചു, വളരെ അധികം കാലം 'അമ്മദ്നഗര'ത്തിൽ നിവസിച്ചിട്ടുള്ളതിനാലും മററും അദ്ദേഹത്തിന്റെ കണക്ക് അവിടുത്തെ മന്നിന്റെ തോതനുസരിച്ചിട്ടുള്ളതായിരിക്കാമെന്ന് ഊഹിക്കുന്നതിൽ വലിയ അബദ്ധമുണ്ടാകുന്നതല്ല. ഇങ്ങിനെ കണക്കുകൂട്ടി നോക്കുന്നതായാൽ മാലിക്ക് കാഫർ കടത്തിവിട്ട 96,000 മന്നു സ്വർണ്ണത്തിന് 15,672,000 റാത്തൽ തൂക്കമുണ്ടായിരിക്കും! ഫിറിഷ്ടാ തിരുവിതാംക്കൂർ മന്നിനെ അടിസ്ഥാനപ്പെടുത്തി എഴുതിയതായിരിക്കുമെന്നു വിചാരിക്കുവാൻ യാതൊരു ന്യായവും കാണുന്നില്ല. മദിരാശിമന്നിന്നു യോജിച്ചു പറയുന്നതായാൽ കൂടി—അതിനും ഒരു അവകാശവും ഇല്ല—മാലിക്ക് കാഫർ കൊണ്ടുപോയ സ്വർണ്ണത്തിന്ന് 2,400,000 റാത്തൽ തൂക്കമുണ്ടായിരിക്കും!

നാം ഈ വക കണക്കുകളെ സ്വീകരിക്കുന്നുണ്ടെങ്കിലും ഇല്ലെങ്കിലും ദക്ഷിണഭാരതത്തിലെ ക്ഷേത്രങ്ങളുടെ അപ്പോഴത്തെ ധനപുഷ്ടിയെപ്പററി സംശയിച്ചു കൂടാത്തതാണ്. അതിനുള്ള കാരണം കണ്ടുപിടിക്കാൻ വളരെ പ്രയാസപ്പെടുകയും വേണ്ട. രാജ്യങ്ങൾ എല്ലായ്പ്പോഴും ഹിന്ദു രാജാക്കന്മാരുടെ കൈവശത്തിലായിരുന്നതിനാൽ സ്വത്തു കൊല്ലന്തോറും കൂടുതലായിക്കൊണ്ടുതന്നെഇരുന്നു. ബ്രാഹ്മണർ തരമുള്ളപ്പോഴൊക്കയും. ജനങ്ങളിൽ നിന്നു പലവിധത്തിലുള്ള ദാനവും പററിക്കൊണ്ടിരുന്നു. രാജാക്കന്മാരും, പ്രഭുക്കന്മാരും, കച്ചവടക്കാരും, ജന്മിമാരും അവരവരുടേ ആരാധനസ്ഥലങ്ങളിൽ വിലപിടിച്ച നേർച്ചകൾ കൊടുക്കുന്ന കാര്യത്തിൽ കലശലായി മത്സരിച്ചു. ഈ സമ്പ്രദായം പണ്ടെയ്ക്കു പണ്ടേ ഉള്ള ഒന്നായിരുന്നു എന്നു ഓർത്തുനോക്കിയാൽ ഒന്നാമത് കവർച്ചചെയ്യുന്നവൻ, വിശ്വാസയോഗ്യമല്ലാത്തത്ര ധനത്തോടുകൂടി തിരിച്ചുപോയി എന്നു കേൾക്കുമ്പോൾ അധികമൊന്നും ആശ്ചര്യത്തിന്നു വകയില്ല. ഫിറിഷ്ടാ എഴുതിയ ചരിത്രത്തിൻെറ, കേണൽ ഡൗ (Colonel Dow) എന്ന ആളുടെ തർജ്ജിമയിൽ, മാലിക്ക്കാഫർ കൊണ്ടുപോയ ധനത്തിൻെറ തുക ഇപ്പോഴത്തെ ആയിരം ലക്ഷം പവനോളം ഉണ്ടായിരിക്കുമെന്നു കണക്കുകൂട്ടി പ്രസ്താവിച്ചു കാണുന്നുണ്ട്. ഇതിൽനിന്ന് ദക്ഷിണഭാരതത്തിൻെറ അപ്പോഴത്തെ ധനസ്ഥിതി എളുപ്പത്തിൽ ഊഹിക്കാവുന്നതാണല്ലോ.

---

# 12. ഒരു വീരതരുണി.

ഏകദേശം ഒരു മുന്നൂറു സംവത്സരങ്ങൾക്കു മുമ്പു ഓസ്ത്രിയക്കാരും സ്വിററ്സർലേൻഡുകാരും തമ്മിൽ വലിയ വഴക്കായിരുന്നു. ഇതു് ആ രാജ്യങ്ങൾ തമ്മിൽ ഇടക്കിടെ യുദ്ധം നടന്നുകൊണ്ടിരിക്കുവാൻ കാരണമായിത്തീൎന്നു.

ഓസ്ത്രിയാരാജ്യത്തിന്റെ ഒരു വിശേഷപ്പെട്ട ഖണ്ഡം 'ടയറോൾ' എന്നു പറഞ്ഞുവരുന്ന പ്രദേശമാണ്. ആ പ്രദേശത്തിന്റെ ഒരു ഭാഗത്തു അനവധി കുന്നും മലകളും സ്ഥിതിചെയ്യുന്നുണ്ടു്. ഒരു കുന്നിന്മേൽ മനോഹരമായ ഒരു പട്ടണവും 'കോൺസ്റ്റെൻസ്' എന്നുപറയുന്ന ഒരു തടാകവും പരിലസിക്കുന്നു. ആ പട്ടണത്തിന്റെ പേർ 'ബ്രെഗൻസ്' എന്നാകുന്നു.

ബ്രെഗൻസുപട്ടണത്തിലെ അനാഥയായ ഒരു സ്ത്രീ അവളുടെ ചെറുപ്പകാലത്തിൽതന്നെ ജീവസന്ധാരണോപായങ്ങൾ ആലോചിച്ചുംകൊണ്ടു് സ്വിററ്സർലേൻഡുരാജ്യത്തിലേ ഒരു താഴ്വരയിൽ ചെന്നുചേൎന്നു. അവൾ അവിടെ ഒരു സ്വിസ്സുകാരന്റെ ഭവനത്തിൽ വേലക്കാരിയായി പാൎപ്പുറപ്പിച്ചു. സൽസ്വഭാവനിരതയായിരുന്നതുകൊണ്ടു വീട്ടിലുള്ളവരെല്ലാം അവളെ നല്ലപോലെ സ്നേഹിച്ചു. ആദ്യകാലങ്ങളിൽ അവൾക്കു് അവരുടെ ഭാഷ അറിഞ്ഞുകൂടാതിരുന്നതുകൊണ്ടും അവിടെ സ്നേഹിതരാരും ഇല്ലാതിരുന്നതുകൊണ്ടും അല്പം കുണ്ഠിതം ഉണ്ടായിരുന്നു. സ്വരാജ്യത്തെ

പററി ഇടയ്ക്കിടെ ഉണ്ടാവുന്ന സ്മരണയും അവളുടെ അസ്വാസ്ഥ്യത്തെ വദ്ധിപ്പിച്ചു. ആട്ടുമാടുകളെ മേയ്ക്കാൻ കൊണ്ടുപോയാൽ, അവൾ അവളുടെ പട്ടണം ഏതുഭാഗത്താണ് സ്ഥിതിചെയ്യുന്നതു എന്നു നോക്കുക പതിവായിരുന്നു. എന്നാൽ കാലക്രമേണ സ്വിസ്സുകാരുടെ ഇടയിലുള്ള അവളുടെ ജീവിതം സുഖപ്രദമായിത്തീരുകയും തന്നിമിത്തം സ്വദേശത്തെക്കുറിച്ചുള്ള അവളുടെ സ്മരണ നാമാവശേഷമായി ഭവിക്കുകയും ചെയ്തു. ചിലപ്പോൾ അവളുടെ യജമാനൻെറ കുട്ടികൾ അവളുടെ നാലുപാട്ടും വന്നുനിന്നു വല്ല പാട്ടും പാടിക്കൊടുപ്പാൻ ആവശ്യപ്പെടും. അപ്പോൾ അവൾ അവളുടെ രാജ്യത്തെക്കുറിച്ചുള്ള ഗാനങ്ങൾ ചൊല്ലിക്കൊടുക്കാറായിരുന്നു പതിവു്. പ്രതിദിവസം ഈശ്വരപ്രാത്ഥന ചെയ്യുന്നതും അവൾ ചെറുപ്പത്തിൽ പഠിച്ച സ്വഭാഷയിൽ തന്നെയായിരുന്നു. വല്ലപ്പോഴും അവൾ സ്വരാജ്യത്തെക്കുറിച്ചു സ്മരിച്ചിരുന്നു എങ്കിൽ അതു മേപ്പടി അവസരങ്ങളിൽ മാത്രമായിരുന്നു എന്നു പറയേണ്ടിയിരിക്കുന്നു. കാലപ്പഴക്കം ഏതു സംഗതിയേയും വിസ്മരിപ്പിക്കുന്നതു അസാധാരണമല്ലല്ലൊ.

ഇങ്ങിനെ ഇരിക്കെ ഒരുദിവസം സ്വിസ്സുകാരുടെ ഇടയിൽ ഇവൾ വലിയ ഒരു ബഹളവും അസ്വസ്ഥതയും കണ്ടു. അവിടേയുള്ള സ്ത്രീപുരുഷന്മാക്കു് അവരുടെ ദൈനന്ദിനകൃത്യങ്ങളിലും തൊഴിലുകളിലും യാതൊരു ശ്രദ്ധയും ഇല്ലാതായി. വിളഞ്ഞുകിടക്കുന്ന ധാന്യങ്ങളുംകൂടി അവർ കൊയ്തില്ല. അവർ അവിടവിടെ കൂട്ടംകൂട്ടമായി നിന്നു ഓരോന്നു സ്വകാര്യത്തിൽ പറയുകയും ആലോചിക്കുകയും

ചെയ്യുന്നതു അവശം കണ്ടു. പക്ഷെ കാൎയ്യം എന്താണെന്ന് അവശംക്കു മനസ്സിലായതേ ഇല്ല. വൈകുന്നേരമായപ്പോശം സ്വിസ്സുകാരെല്ലാം ഒത്തുചേൎന്നു. അപ്പോശം അവൎക്കു നല്ല പ്രസന്നത ഉണ്ടായിരുന്നു. കാരണം ബ്രഗൻസുപട്ടണത്തെ ആക്രമിച്ചു കൈവശമാക്കാനുള്ള സൂത്രം അവർ കണ്ടുപിടിച്ചതുതന്നേയായിരുന്നു. ആ സമ്മേളനത്തിൽ വെച്ചു, ഒരു പൗരപ്രധാനി, 'ബ്രഗൻസുപട്ടണം രണ്ടു ദിവസത്തിനുള്ളിൽ നമ്മുടെ കൈവശമാകും, ഞാൻ ആ പട്ടണത്തിന്റെ അധഃപതനത്തിന്നുവേണ്ടി ഈ മദ്യം സേവിക്കുന്നു, എന്നു പറഞ്ഞപ്പോശം മാത്രമെ ബ്രഗൻസുകാരിയായ നമ്മുടെ യുവതിക്കു അവരുടെ ഉദ്ദേശ്യം മനസ്സിലായുള്ളു. കാൎയ്യം മനസ്സിലായപ്പോശം അവളുടെ സ്ഥിതി എന്തായിരുന്നു എന്നു വിവരിപ്പാൻ പ്രയാസം. പ്രാണവേദന അവശം അവളുടെ ജീവദശയിൽ ഒന്നാമതു അനുഭവിച്ചതു അപ്പോഴായിരുന്നു. എന്നാൽ അവശം അവളുടെ മനോവ്യാകുലതകളെ ഒട്ടുംതന്നെ പുറത്തു കാണിച്ചില്ല.

രാത്രി ആയപ്പോശം അവശം യാതൊരു ഒച്ചയും പുറപ്പെടുവിക്കാതെ കുതിരലായത്തിൽ പ്രവേശിച്ചു. അവശംതന്നെ തീററികൊടുത്തു പോററിവരുന്ന ഒരു വിശേഷപ്പെട്ട വെള്ളക്കുതിരയെ അവിടെനിന്നു അഴിച്ചു പുറത്തുകൊണ്ടുവന്നു. അതിന്റെ പുറത്തു കയറി ദ്രുതഗതിയിൽ ബ്രഗൻസുപട്ടണത്തിന്റെ നേരെ ഓടിക്കുവാൻ തുടങ്ങി. പതിനൊന്നുമണി സമയമാകുമ്പോഴെക്കു, അവശം ഊൎജ്ജിതമായ ഗൎജ്ജനത്തോടുകൂടി ഒഴുകിക്കൊണ്ടിരുന്ന 'റൈൻ' നദിയുടെ കര

യിലെത്തി. കുതിര, അടി പിന്നോക്കംവെച്ചു. അവൾ അതിനെ മുന്നോട്ടുപോവാൻ തന്നെ പ്രേരിപ്പിച്ചു. കുതിര അലക്ഷ്യമായി വെള്ളത്തിൽ ചാടി അവൾ കുതിരയുടെ കടിഞ്ഞാൺ, ഇഷ്ടം പോലെ പോകുന്നതിനുവേണ്ടി അഴച്ചിട്ടുകൊടുത്തു. ഈശ്വരോ രക്ഷതു! കുതിര എങ്ങിനെയെല്ലാമോ അക്കരെപ്രാപിച്ചു. ഒരു നിമിഷംപോലും അവിടെ നില്ക്കാതെ, അവർ വീണ്ടും ഒട്ടം തുടങ്ങി. പന്ത്രണ്ടുമണി മുട്ടുമ്പോൾ അവൾ ബ്രുഗൻസുപട്ടണത്തിന്റെ പടിവാതില്ക്കൽ എത്തി.

ഉടനെ പട്ടണത്തിലുള്ളവരെല്ലാം ഇങ്ങിനെ അസമയത്തു ഒരു സ്ത്രീ വരാനുള്ള കാരണമെന്താണെന്നറിവാൻവേണ്ടി അവളുടെ ചുററും വന്നു നിറഞ്ഞു. അവൾ അവരുടെ പട്ടണത്തിന്നു ആസന്നമായിരിക്കുന്ന ദുരവസ്ഥയെ അവരെ പറഞ്ഞു ധരിപ്പിച്ചു. അവർ ഉടനെതന്നെ യുദ്ധത്തിനു വേണ്ടുന്ന ഒരുക്കങ്ങളെല്ലാം ചെയ്തു. പിറെറ ദിവസം സ്വിസ്സുകാർ ബ്രുഗൻസുപട്ടണത്തെ ആക്രമിക്കാനായി വന്നപ്പോൾ, ബ്രുഗൻസുകാരെ യുദ്ധത്തിനു സന്നദ്ധരായി. കണ്ടു. അവർ അത്ഭുതപ്പെട്ടു. യാതൊരു മുന്നറിവും ഇല്ലാതെവന്നു ആക്രമിക്കുന്നതായാൽ പട്ടണത്തെ നിഷ്പ്രയാസം കൈവശപ്പെടുത്താമെന്നായിരുന്നു സ്വിസ്സുകാർവിചാരിച്ചിരുന്നത്. അവർ ഭഗ്നാശരായി മടങ്ങേണ്ടിവന്നു. ബ്രുഗൻസുപട്ടണം ഇങ്ങിനെ രക്ഷപ്പെടുകയും ചെയ്തു.

ബ്രുഗൻസു നിവാസികൾ ഈ തരുണീരത്നത്തോടുള്ള കൃതജ്ഞതയെ പ്രദർശിപ്പിക്കുവാൻവേണ്ടി, പട്ടണത്തി

ൻെറ പടിവാതിലിന്മേൽ ആ സ്ത്രീയുടേയും കുതിരയുടേയും രൂപം കൊത്തിച്ചു; എന്നു മാത്രമല്ല, രാത്രി പന്ത്രണ്ടു മണിയാകുമ്പോൾ ആ പട്ടണത്തിലുള്ള ദ്വാരപാലകന്മാരെല്ലാം ഇന്നും ആ സ്ത്രീരത്നത്തിൻെറ പേരു അത്യുച്ചത്തിൽ വിളിച്ചുപറകയും ചെയ്തുവരുന്നു.

---

## 13. സ്വാഭാവികബുദ്ധി.

---

ഇക്കഴിഞ്ഞ യൂറോപ്യൻ യുദ്ധം നിമിത്തം പക്ഷിമൃഗാദികളുടെ അന്യാദൃശമായ ബുദ്ധിസാമർത്ഥ്യത്തെ പ്രദർശിപ്പിക്കുന്ന അനവധി കഥകൾ നമുക്ക് അറിവാൻ ഇടയായിട്ടുണ്ട്. ഘോരസമരങ്ങളിൽക്കൂടി ശ്വാക്കൾക്ക് മനുഷ്യരെ എത്രമാത്രം സഹായിപ്പാൻ സാധിക്കുന്നതാണെന്നു പ്രസ്തുതയുദ്ധം വിളംബരപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. മനുഷ്യർ തങ്ങളുടെ വിശേഷബുദ്ധിയെ പ്രയോഗിച്ചു, പലപല നൂതനവിദ്യകളും കണ്ടുപിടിച്ചു, പലപ്പോഴും പ്രകൃതിനിയമങ്ങൾക്കു ലംഘനം വരുത്തി, അപകടത്തിൽ ചെന്നു ചാടാറുണ്ടെന്നു, മനുഷ്യസ്വഭാവത്തെ സൂക്ഷ്മമായി പഠിച്ചിട്ടുള്ള പലരും അഭിപ്രായപ്പെടുന്നു. എന്നാൽ അവർ മൃഗവർഗ്ഗങ്ങളെക്കുറിച്ചു്, നേരേ വിപരീതമായ അഭിപ്രായത്തെയാണ് പ്രായേണ കൈക്കൊള്ളുന്നതു്. അതിനുള്ള കാരണം, അവ പ്രകൃതിയെ അനുസരിച്ചു പ്രവർത്തിക്കുന്നു എന്നുള്ളതു തന്നെയാണ്.

ഇതു കേവലം അവാസ്തവമല്ല: തിര്യഗ്ജാതികളുടെ ബുദ്ധിശക്തിയേക്കുറിച്ച്, പലരും പല കഥകളും കേട്ടിട്ടുണ്ടായിരിക്കാം; പലപ്പോഴും പല പത്രഗ്രന്ഥങ്ങളിലുംആശ്ചര്യജനകമായ ചെറുകഥകൾ കണ്ടിട്ടും ഉണ്ടായിരിക്കാം. പക്ഷേ, അവയുടെ ബുദ്ധിഹീനതയേയോ, വിഡ്ഢിത്വത്തേയോ കുറിച്ച്, ആരുംതന്നേ പ്രസംഗിക്കാറില്ല. കുന്നുകളും പുഴകളും കടത്തി അനേകം നാഴിക അകലെ കൊണ്ടുപോയിട്ടുള്ള പൂച്ച, നായ മുതലായവ അല്പദിവസങ്ങൾക്കുള്ളിൽ തിരിച്ചുവന്നിട്ടുള്ള കഥകൾ എത്രപേർക്ക് ഓർമ്മയുണ്ട്! എന്നാൽ "തീററിയുള്ളിടം ദേവലോകം'' എന്നു മാത്രം കരുതി, അങ്ങിനെ പ്രവർത്തിക്കാത്തതും, ബാല്യം മുതല്ക്കേ ഉള്ള വാസസ്ഥലം ഉപേക്ഷിച്ച്, അന്യഗേഹങ്ങളിൽ പോയി പാർത്തുവരുന്നതും, ആയ ഒരൊററ സംഭവമെങ്കിലും പ്രസിദ്ധപ്പെടുത്താൻ ഇതുവരെയായിട്ടും വല്ലവരും മനസ്സു വെച്ചിട്ടുണ്ടോ? മൃഗസ്വഭാവത്തെ ക്രൂലങ്കഷമായി പരിശോധിക്കുന്നവക്ക്, അനിതരസാധാരണമായ ബുദ്ധിവിദഗ്ദ്ധത ഉള്ളതുപോലെ തന്നെ, അവയ്ക്കു ബുദ്ധിശ്ശൂന്യതയും ഉണ്ടെന്ന്, എളുപ്പത്തിൽ ഗ്രഹിക്കാം.

ഈ അഭിപ്രായത്തെ സ്ഥാപിക്കാനുള്ള ചില ഉദാഹരണങ്ങളെ എടുക്കുന്നതിനു മുമ്പു സഹജബുദ്ധിയും, ആലോചനാശക്തിയും തമ്മിലുള്ള വ്യത്യാസത്തിൻെറ ഒരു സാമാന്യജ്ഞാനമെങ്കിലും അത്യാവശ്യകമായിരിക്കുന്നു. ഇപ്പോഴുള്ള മാനസികശാസ്ത്രജ്ഞന്മാർ ഇവ തമ്മിൽ, മുൻകാലങ്ങളിൽ വിചാരിച്ചിരുന്നതുപോലെ അജഗജാന്തരമില്ലെ

ന്നും, ചില അവസരങ്ങളിൽ ഒന്നിനെ, മറേറതിൽനിന്നു വേർതിരിച്ചറിവാൻകൂടി പ്രയാസമായിരിക്കുന്നു എന്നും സിദ്ധാന്തിക്കുന്നു. ഒരു ചെറിയ ഉദാഹരണംകൊണ്ട്, ഇവയുടെ വ്യത്യാസത്തെ വിശദമാക്കാം; വക്കാൻവേണ്ടി (ചൂണ്ടലിട്ടു മത്സ്യം പിടിക്കാൻ) പുഴക്കരയിൽ നില്ക്കുന്ന ഒരുവൻ മത്സ്യങ്ങളുടെ സ്വഭാവത്തിൽ പെട്ടെന്ന് ഒരു മാററം കാണുന്നു. ചൂണ്ടൽ കണ്ട ഉടനെ ഭയപ്പെട്ട്, വെള്ളത്തിൻെറ അടിയിൽപോയി കിടന്ന മത്സ്യങ്ങൾ, ചൂണ്ടലിട്ടു കൊണ്ടിരുന്നിട്ടുകൂടി, അതിനെ അല്പംപോലും ഗൗനിക്കാതെ, കുറച്ചുസമയം കഴിഞ്ഞപ്പോൾ പൊന്തി വന്നു കൊണ്ടിരിക്കുന്നു. നിശ്ചയമായും ഇതിനു തക്കതായ വല്ല സംഗതിയും ഉണ്ടായിരിക്കണം. വെള്ളത്തിൽനിന്നു തല പൊക്കി, മേല്പോട്ടു നോക്കിയപ്പോൾ, തെക്കുപടിഞ്ഞാറൻ കാററ് അതിരൂക്ഷതയോടുകൂടി കാർമേഘങ്ങളെ അടിച്ചു കൊണ്ടുവരുന്നുണ്ടെന്നും, ഉടനേതന്നെ താൻ മഴയിൽ കുടുങ്ങുമെന്നും അവനു മനസ്സിലാകുന്നു. ആലോചനാശക്തിയുടെ ഫലമായിട്ടാണത്രേ അവൻ ഈ കാര്യം ഗ്രഹിക്കുന്നത്. എന്നാൽ, കാററിൻെറ ഗതിയെപ്പററിയോ, അകലെ ഇരിക്കുന്ന മേഘങ്ങളുടെ സ്ഥിതിയെപ്പററിയോ യാതൊന്നും നിശ്ചയമില്ലാതെ വെള്ളത്തിൻെറ അന്തർഭാഗത്തു കിടക്കുന്ന മത്സ്യങ്ങളും, വർഷാഗമനവിവരം നല്ലപോലെ അറിയുന്നു; പക്ഷേ അതു സഹജബുദ്ധിയുടെ വൈഭവം കൊണ്ടു മാത്രമാണ്; ആലോചനാശക്തിയുടെ പ്രയോഗം കൊണ്ടല്ല.

വത്തിൻെറ (താറാവിൻെറ) മുട്ട കോഴിമുട്ടകളോടൊപ്പം വെച്ചു, അവ വിരിഞ്ഞതിനുശേഷം, കോഴി അവയെ ഒന്നായി പോററി വളൎത്തുന്നു. കോഴിയും കുഞ്ഞുങ്ങളും ഒരുമിച്ചു നടക്കുമ്പോൾ, വെള്ളമുള്ള വല്ല പ്രദേശവും കണ്ടാൽ വത്തിൻെറ കുഞ്ഞുങ്ങൾ കൂസൽക്കൂടാതെ അതിൽ ഇറങ്ങി നടക്കുകയും, കോഴി അവയ്ക്കു വല്ല അപകടവും പററുമോ എന്നു ശങ്കിച്ചു പരിഭ്രമിച്ചു നില്ക്കുകയും ചെയ്യുന്നു. വത്തിൻെറകുട്ടികൾ മേൽകാണിച്ചപ്രകാരം പ്രവൎത്തിക്കുന്നതു അവയുടെ സ്വാഭാവികബുദ്ധിയുടെ പ്രേരണനിമിത്തം മാത്രമല്ലയോ?



എന്നാൽ ചില സംഭവങ്ങളെപ്പററി ആലോചിച്ചു നോക്കുമ്പോൾ, തിൎയ്യഗ്ജാതിക്ക് ആലോചനാശക്തികൂടി ഉണ്ടെന്നു പറയേണ്ടിവരും. ഈ ഉപന്യാസം എഴുതുന്ന ആളുടെ അറിവിൽപെട്ട ഒരു സംഗതിതന്നെ ഒന്നാമതായി പ്രസ്താവിക്കാം. "ആനയ്ക്കു മണി കെട്ടേണ്ട" എന്നാണ് പഴമൊഴിയെങ്കിലും, ഒരു വികൃതിയായ ആനയുടെ കഴുത്തിൽ മണി കെട്ടേണ്ടിവന്നു. ഇങ്ങിനെ ചെയ്തതു്, വല്ല തോട്ടങ്ങളിലും കടന്നു സസ്യവൃക്ഷാദികളെ നശിപ്പിക്കാൻ ഈ ആന ഒരുമ്പെടുന്നപക്ഷം, ആ വിവരം മണിനാദം വഴിയായി ഉടമസ്ഥന്മാൎക്കു് അറിയാമല്ലൊ എന്നു കരുതീട്ടായിരുന്നു. ഈ കാൎയ്യം ആനയും ഗ്രഹിച്ചു; ഈ ചതിപ്രയോഗത്തിൻെറ ഫലത്തെ ഇല്ലായ്മചെയ്തു, തൻെറ ആഗ്രഹപൂൎത്തി വരുത്താൻവേണ്ടി, ആന മണിയുടെ ഉള്ളിൽ ചളി നിറച്ചുകളഞ്ഞു! ഇതിനു ആലോചനാശക്തി ഇല്ലെന്നുപറയാമോ?

തിര്യക്കുകളുടെ ബുദ്ധിശക്തിയെ പ്രത്യക്ഷപ്പെടുത്തുന്ന കഥകൾ ധാരാളമുണ്ട്. കഴുകൻ പൊത്തിലിരിക്കുന്ന ചെറിയപക്ഷികളെ പിടിക്കാനുള്ള പ്രയാസം നിമിത്തം, അവയെ മരത്തിന്മേൽനിന്നു പറപ്പിയ്ക്കാൻവേണ്ടി, നേരെ ഉയരത്തിൽ കല്ലു കൊണ്ടുപോയി, കീഴ്പ്പോട്ടിടുന്നതു കണ്ടിട്ടുണ്ട്. മാർഗ്ഗമദ്ധ്യത്തിൽവെച്ചു കംപിഞ്ജലപ്പക്ഷിയെ വണ്ടിയിൽ കയററാറുണ്ടെന്നും, ആ തഞ്ചത്തിൽ അവയെ തട്ടിപ്പറിക്കാമെന്നും ഉള്ള വിചാരത്തോടുംകൂടി, യൂറോപ്പിന്റെ പൂർവ്വഖണ്ഡത്തിലൂടെ ഓടുന്ന ഒരു തീവണ്ടിയുടെ പിന്നാലെ പ്രാപ്പിടിയന്മാർ കൂട്ടംകൂട്ടമായി പോകാറുള്ള കഥ പലൎക്കും അറിയാം. കഴുകനും പ്രാപ്പിടിയനും മേൽ കാണിച്ചപ്രകാരം പ്രവൎത്തിക്കുന്നതു് ആലോചനയില്ലാതെയാണെന്നു നിശ്ചയിച്ചുകൂട. ആഫ്രിക്കയിലുള്ള ഒരു പല്ലി, മുട്ട ഇടാനുള്ള കാലം സമീപിച്ചപ്പോൾ, രണ്ടു കൂടുകൾ ഉണ്ടാക്കി. ഒന്നു യഥാൎത്ഥത്തിൽ മുട്ട ഇടാനും, മറേറതു ആളുകളെ തെററിദ്ധരിപ്പിക്കാനും ആയിരുന്നു. മുട്ട ഇടാത്ത കൂട്ടിന്റെ അരികിലും പല്ലി കൂടക്കൂടെ പോയി അതിനെ സൂക്ഷിച്ചു സംരക്ഷിക്കുന്നവിധം നടിക്കുന്നതായി, അയൎവക്കത്തുള്ള ഒരാൾ കാൺകയുണ്ടായിപോൽ. ബന്ധനസ്ഥനായ ഒരു മെരുങ്ങിയ കുറുക്കൻ, കോഴിക്കുഞ്ഞുങ്ങളെ ചതിപ്പാൻവേണ്ടി, ചങ്ങലയുടെ നീളം അനുവദിക്കുന്നേത്ര ദൂരെ, തന്റെ ഭക്ഷണത്തെ നീക്കിക്കൊണ്ടു വെച്ചു, കുററിയുടെ അടുക്കൽ തിരിച്ചുവന്നുറങ്ങുന്ന മട്ടിൽ കിടക്കുന്നതായി കണ്ടിട്ടുണ്ട്. കോഴിക്കുഞ്ഞുങ്ങൾ ഈ 'ഇര'യുടെ അടുത്തെത്താനും വരുന്നാപക്ഷം, കുറുക്കൻ അവയെ വേണ്ട

വിധം ഔദാര്യത്തോടുകൂടി സ്വീകരിച്ചുകൊള്ളുമെന്ന പറയേണ്ടതില്ലല്ലോ. ഈ ഉദാഹരണങ്ങളിൽനിന്ന, ഇവയ്ക്കു ആലോചനശക്തി നല്ലപോലെ ഉണ്ടെന്ന തെളിയുന്നുണ്ട്. ചിലപ്പോഠം നേർവഴിയിലൂടേ നടത്തിക്കാൻ അധികം ഉപകരിക്കുന്ന സ്വാഭാവികബുദ്ധിയെ കേവലം കൈവെടിഞ്ഞ അതിന്ന വിപരീതമായി ജന്തുവൎഗ്ഗങ്ങഠം ആലോചിക്കാറുണ്ടെന്ന വിചാരിക്കേണ്ടിയിരിക്കുന്നു. കോഴിമുട്ടകളെ മോഷ്ടിച്ചു ഭക്ഷിക്കുന്ന ഒരു നായയുടെ ദുഃസ്വഭാവരോഗം, ഒരു മുട്ട നല്ലവണ്ണം തപിപ്പിച്ച് അതിന്റെ വായിലിട്ടു കൊടുത്തതോടുകൂടി ശമിച്ചുപോയത്രേ. ഇനി മേലാൽ ഏതൊരു മുട്ട തൊട്ടാലും തനിക്കു പൊള്ളുമെന്നുള്ള അതിന്റെ തെറ്റിദ്ധാരണ തന്നെയാണ് ഈ വ്യത്യസ്തനടവടിക്കു കാരണം.

പ്രൊഫസർ ലോയിഡ്മോർഗ്ഗൻ (Professor Lloyd Morgan, 'സ്വാഭാവികബുദ്ധി'യെ, നടവടിയിലുള്ള പാരമ്പൎയ്യ സമ്പ്രദായത്തിനൊത്തതായിട്ടും, 'ആലോചനാശക്തി'യെ, കേവലം അപരിചിതമായോ, അനാധാരണമായോ, ദുൎഗ്ഗമായോ ഉള്ള പരിസരത്തിൽ ചെന്നു പെട്ടാൽകൂടി അനുഭവത്തിൽപ്പെട്ട സംഗതികളെ അടിസ്ഥാനമാക്കി കാൎയ്യകാരണസഹിതം ആലോചിച്ചു വേണ്ടവിധം പ്രവൎത്തിക്കാനുള്ള വൈഭവമായിട്ടും ഉപന്യസിച്ചിരിക്കുന്നു. ഒരു നവീനപരിസരത്തിനനുരൂപമായവിധം പ്രവൎത്തിപ്പിക്കാൻ സഹജബുദ്ധി പൎയ്യാപ്തമാവുന്നില്ല. സഹജബുദ്ധിക്കു ജന്മസിദ്ധമായ പരിസരത്തോടുള്ള സംബന്ധത്തെ സ

ന്ത്യജിച്ചുകൂടാത്തതാണ്. ഇംഗ്ലണ്ടിൽനിന്ന് ആർത്വ ൈൻറനിലേയ്ക്കു് ഇറക്കുമതി ചെയ്തിട്ടുള്ള കന്നുകാലികൾ, അവിടെ വളരുന്ന വിഷച്ചെടികൾ ഭക്ഷിക്കുമ്പോൾ, സഹജബുദ്ധിക്കു വിപരീതമായി പ്രവർത്തിക്കുന്നു എന്നു നമുക്കു പറവാൻ പാടുള്ളതല്ല. മൊറോക്കോവിലുള്ള കഴുതയുടെ കഥ ഇതിൽ നിന്നു വിഭിന്നമാകുന്നു. വളരെ നൂററാണ്ടുകളായിട്ട് അവിടെത്തന്നെ ജനിച്ചുവളൎന്നുവരുന്ന കഴുതകൾക്കാവട്ടെ, അവയുടെ ജീവിന്ന് ഉപദ്രവം ചെയ്യുന്നതും ചെയ്യാത്തതും ആയ ചെടികളെ തിരിച്ചറിവാൻ കഴികയില്ലത്രേ!

സഹജബുദ്ധിക്കു പരിപാകം എത്തുന്നതിനു മുമ്പായി, അതാവിത്, ചെറുപ്പകാലത്തിൽ, ജന്തുക്കൾക്ക് അനവധി അബദ്ധങ്ങൾ പററാറുണ്ട്. അതു പക്ഷേ, എടുത്തു പറവാനില്ല. നമ്മുടെ ശിശുക്കൾകൂടി, പഞ്ചസാരയുടെ സാദൃശ്യത്തിൽ കാണുന്ന സൎവ്വപദാൎത്ഥങ്ങളേയും തെററിദ്ധരിച്ചു വാരിത്തിന്നും. കോഴിക്കുഞ്ഞുങ്ങൾ, ഉപദ്രവകാരിയായ കമ്പിളിപ്പുഴുവേയും, അല്ലാത്തവയേയും, ക്ഷണത്തിൽ തിരിച്ചറിവാൻ ശീലിക്കും. പക്ഷേ, ഇതു മോർഗ്ഗൻ അഭിപ്രായപ്പെട്ടപ്രകാരം, കണ്ടിട്ടുള്ള തഴക്കം നിമിത്തമായിരിക്കാം. എന്നാൽ ഇവതന്നെ, തലയ്ക്കുമീതെ വല്ല പ്രാവും പറന്നുപോയെങ്കിൽ, അതിൻെറ നിഴൽ കണ്ടിട്ടു, പരുന്തു വരുന്നുണ്ടെന്നു വിചാരിച്ചു ഭയപ്പെടുകയും ചെയ്യും.

വളൎച്ച എത്താത്ത ചെറിയ ജന്തുക്കൾ ഇത്തരം പല ചാപല്യങ്ങളും കാണിക്കും. വളരെ അകലെ കിടക്കുന്ന ചില കാട്ടുരാജ്യങ്ങളിൽ, കലമാൻ, കടല്ക്കുതിര, മുതലായവ മ

നുഷ്യരെ തീരെ ഭയപ്പെടുന്നില്ല. മനുഷ്യനിവാസമില്ലാത്ത ചില ദ്വീപുകളിൽ മനുഷ്യർ പുതുതായി ചെല്ലുമ്പോഠം, ഇക്കൂട്ടർ ഹിംസാപരന്മാരാണെന്നറിവില്ലാത്തതുകൊണ്ട്, അവിടങ്ങളിലെ പക്ഷികഠം തോക്കുകളുടെ ചട്ടകളിന്മേൽ നിശ്ശങ്കം വന്നിരിക്കുന്നു. എന്നാൽ സഹജബുദ്ധി ബാല്യം മുതല്ക്കു പരിചയിച്ച സ്ഥിതികളെ മാത്രം ആശ്രയിച്ചു നില്ക്കുന്നതാകയാൽ, മേൽകാണിച്ച വിധത്തിലുള്ള ഘട്ടങ്ങളിൽ സഹജബുദ്ധിക്കു ന്യൂനത പററിയിരിയ്ക്കുന്നു എന്നു പറവാൻ തരമില്ല. തന്റെ യജമാനൻ മാറിനിന്ന ഉടനെ ക്ഷൗരക്കത്തി എടുത്തു കഴുത്തു മുഴുവൻ മുറിച്ചുവെച്ച, വിലയേറിയ ആഫ്രിക്കൻ കുരങ്ങിന്റെ കഥയും, മേൽകാണിച്ച വിധത്തിൽ കൂട്ടേണ്ടതാണ്. ഇതു കുരങ്ങിന്റെ കലശലായ അനുകരണഭ്രാന്തിയെ മാത്രമെ വെളിപ്പെടുത്തുന്നുള്ളു. ഇതേപ്രകാരത്തിൽ പശുക്കളെ ചതിച്ചു, പാൽ കറന്നെടുക്കുന്നതും നമ്മുടെ വാദത്തിനു ഒരുദാഹരണമായി സ്വീകരിക്കാൻ പാടുള്ളതല്ല. കന്നുകുട്ടിയെ മുമ്പിൽ കണ്ടാൽ മാത്രമേ പശുക്കഠം പാൽ ചുരത്തുകയുള്ളു. കന്നുകുട്ടി ചത്തുപോകുന്നപക്ഷം, അതിന്റെ തോൽ ഉരിയെടുത്തു അതിനുള്ളിൽ വൈക്കോലോ മററോ നിറച്ചു, പശുവിന്റെ മുമ്പിൽ സാക്ഷാൽ കന്നുകുട്ടിയെന്നവിധം നിർത്തി, പാൽ കറന്നെടുക്കുന്ന സൂത്രം പലരും അറിഞ്ഞിട്ടുണ്ടായിരിക്കുമല്ലോ.

സ്വഭാവത്തിൽ, ആകസ്മികമായുണ്ടാവുന്ന ഗതിവിഗതികളേയും വളരെ വിലവെച്ചുകൂട. അത്യന്തം ശ്രദ്ധയോടും ജാഗ്രതയോടും കൂടി വേട്ടയിൽ ഏർപ്പെട്ടിരു

ന്ന ഒരു നായ, പെട്ടെന്ന് അതിൽനിന്ന പിന്തിരിഞ്ഞു, കുറച്ചു സമയം തന്റെ യജമാനന്റെ നാലുപാടും ഓടിയതായും, പിന്നെ എങ്ങോട്ടൊ ഓടിപ്പോയതായും കേട്ടിട്ടുണ്ട്. സ്വസ്ഥിതിയിൽ എത്തിയപ്പോൾ, ആ രാത്രി, ഈ നായ, അതിന്റെ വീട്ടിൽ മടങ്ങിച്ചെന്നതായും പ്രസ്താവിച്ചിരിക്കുന്നു. ഒരുവേള കടന്നാലോ മറ്റോ കുത്തിയതുകൊണ്ടായിരിക്കാം ഈ നായ ഇങ്ങിനെ പ്രകൃതിഭേദം കാണിച്ചത്. പെട്ടെന്നുണ്ടാവുന്ന പരിഭ്രമം നിമിത്തം സഹജബുദ്ധിക്ക് ഉന്മൂലനാശം വരുത്തുന്ന സംഗതികളും കൈക്കൊള്ളാവുന്നതല്ല. ഉദാഹരണമായി പെട്ടെന്ന ഞെട്ടിപ്പോകുന്നതുനിമിത്തം, കോലാട്ടുകൾ, വളരെ ഉയരമുള്ള കുന്നുകളിന്മേൽ നിന്നു, തങ്ങൾക്കു കലശലായ നാശമോ ആപത്തോ വരുമാറു, പലപ്പോഴും ചുവട്ടിലേയ്ക്കു ചാടാറുണ്ട്. നിശ്ശബ്ദമായിരിക്കുന്ന ജലാശയങ്ങളിൽക്കൂടി ക്ലേശലില്ലാതെ നീന്തികളിക്കാറുള്ള ഒരു വിശേഷപ്പെട്ട നായാട്ടുനായയെ അതിന്റെ ഉടമസ്ഥനായ തുക്കിക്കാരൻ തിരമാലകളുടെ ഊക്കുകൊണ്ട് എപ്പോഴും അലറുന്ന കടലിൽ ഒന്നാം പ്രാവശ്യം കൊണ്ടിട്ടപ്പോൾ, ആ നായ പരിഭ്രമിച്ചു കരയ്ക്കണവാൻ ചെയ്ത പ്രയാസവും, ഒടുവിൽ വല്ലാതെ തളന്നതായി കണ്ടപ്പോൾ അതിനെ രക്ഷിച്ചതും മററും സരസമായി വർണ്ണിച്ചു കാണുമാറുണ്ട്. പക്ഷേ, ഈ മാതിരി ഉദാഹരണങ്ങളെ തള്ളിക്കളയുകയാണ് വേണ്ടത്.

# 14. ശീലത്തിന്റെ ബലം.

"ശീലം പ്രധാനം നഃ കുലം പ്രധാനം"

എന്ന ആപ്തവാക്യത്തിന്റെ മഹിമ കുട്ടികളെ ചെറുപ്പകാലങ്ങളിൽത്തന്നെ ഗ്രഹിപ്പിക്കേണ്ടതാണ്. ചെറുപ്പകാലങ്ങളിൽത്തന്നെ എന്നു പറഞ്ഞതു്,

"ചെറുപ്പകാലങ്ങളിലുള്ള ശീലം
മറക്കുമോ മാനുഷനുള്ള കാലം"

എന്ന പ്രമാണവചനത്തെ ആസ്പദമാക്കീട്ടാകുന്നു. ബാല്യദശയിൽത്തന്നെ സൽസ്വഭാവങ്ങൾ കുട്ടികളിൽ വേരൂന്നിപ്പിടിപ്പിക്കാതിരുന്നാൽ, പിന്നീട് അങ്ങിനെ ചെയ്യാൻ നന്നേ പ്രയാസമായിരിക്കും. ഇംഗ്ലീഷിൽ "To nip in the bud" =മുളയിൽത്തന്നെ (മൊട്ടാകുമ്പോൾ) നുള്ളിക്കളയുക; എന്നൊരു വചനം ഉണ്ട്. ഒരു ചെടി മുളച്ചുവരുമ്പോൾ നമുക്ക് അതിനേ എളുപ്പത്തിൽ നുള്ളി നശിപ്പിക്കാൻ സാധിക്കും. എന്നാൽ അതു വളന്ന് ഒരു വൃക്ഷമായാൽ, അങ്ങിനെ ചെയ്യാൻ സാധിക്കുന്നതല്ല; എന്നുമാത്രമല്ല, പിന്നെ അതിനെ ഉന്മൂലനം ചെയ്യേണമെങ്കിൽ കുറേ അധികം ആളുകളും വലിയ ആയുധങ്ങളുംകൂടി വേണ്ടിവരും. ഇതുപോലെതന്നെയാണ് ദുസ്സ്വഭാവത്തിന്റെ സ്ഥിതിയും. ചെറുപ്പത്തിൽ വല്ല ദുസ്സ്വഭാവവും ശീലിച്ചുപോയാൽ അത, കുട്ടികൾ മുതിന്നാലും അവരെ വിട്ടുപിരിയുന്നതല്ല. നേരേ മറിച്ച് അതു്, അവരെ അപകടത്തിലേയ്ക്കു നയിക്കുന്നു. അവരുടെ ഉററ ബന്ധുവായിരിക്കുകയേയുള്ളു.

സ്വഭാവരൂപീകരണത്തിന്, ചെറുപ്പകാലത്തിൽ ഇത്രയും പ്രാധാന്യം കല്പിക്കാനുള്ള കാരണമെന്താണെന്ന ഇനി നാം ആലോചിച്ചുനോക്കുക. ഓരോ സംഗതികളും മനസ്സിൽ നല്ലവണ്ണം പതിയുന്നതു ചെറുപ്പകാലത്താണ്. അപ്പോൾ നാം എന്തെല്ലാം കണ്ടും കേട്ടും ഗ്രഹിക്കുന്നുവോ, അതുകളൊക്കയും മനസ്സിൽ നല്ലവണ്ണം പതിയുകയും അവയ്ക്കു കാലാന്തരത്തിൽ ദാർഢ്യം സിദ്ധിക്കുകയും ചെയ്യുന്നു. "ഒരിക്കലും കളവു പറയരുത്; സത്യമേ പറയാവൂ" എന്നു ഗുരുനാഥൻ കുട്ടികളെ എത്രയും സരസമായ വിധത്തിൽ പറഞ്ഞു ധരിപ്പിച്ചാലും, അവരുടെ മാതാപിതാക്കന്മാരും സഹോദരീസഹോദരന്മാരും വീട്ടിൽനിന്നു കളവുപറയുന്നതു അവർ കേട്ടുവരുന്നപക്ഷം, അവരും അങ്ങിനെതന്നെ ചെയ്യുന്നതാണ്. അനുകരണശീലവും കുട്ടികളിൽ സഹജമായിട്ടുള്ളതാണെന്നുള്ള സംഗതിയും വിസ്മരിക്കത്തക്കതല്ല. ഇങ്ങിനെ ആലോചിച്ചുനോക്കുമ്പോൾ, കുട്ടികളെ സൽസ്വഭാവികളാക്കിത്തീർക്കാൻ മാതാപിതാക്കന്മാരും അദ്ധ്യാപകന്മാരും ഭാരവാഹികളാണെന്നു സിദ്ധമാകുന്നു.

കുട്ടികൾ അധികം സമയവും അവരുടേ ഗൃഹങ്ങളിൽ തന്നേയാണ കഴിക്കുന്നത്. അതുകൊണ്ട് കുട്ടികളേ നന്നാക്കുവാനുള്ള അധികം ഭാരം വീട്ടിലുള്ളവൎക്കാണെന്നുള്ളതിനു യാതോരു സംശയവും ഇല്ല. ഇതിനുംപുറമെ ഒരേ അദ്ധ്യാപകൻെറ കീഴിൽ അധികം കുട്ടികളുണ്ടായിരിക്കുന്നതുകൊണ്ട് ഓരോ കുട്ടികളുടേയും സ്വഭാവത്തിനു വേണ്ടവിധം പ്രവൎത്തിക്കാൻ അദ്ധ്യാപകന്മാൎക്ക സാധിച്ചു എന്നും വരുന്നതല്ല. ഏതായാലും ഒരു കാൎയ്യം നിസ്സന്ദേഹംപറയാം.

മാതാപിതാക്കന്മാരും ഗുരുനാഥന്മാരും കുട്ടികളുടെ നേരെ പെരുമാറുന്നത് ദോഷരഹിതമായിരിക്കണം. അവരുടെ സ്വഭാവത്തിൽ വല്ല ന്യൂനതയും ഉള്ള പക്ഷം, കുട്ടികൾ അത് അനുകരിക്കുമെന്നുള്ള സംഗതി എപ്പോഴും ഓക്കേണ്ടതാണ്. "ഗുരുക്കൾ നിന്നു മൂത്രം ഒഴിക്കുന്നതായാൽ, കുട്ടികൾ, നടന്നു മൂത്രം ഒഴിക്കും" എന്നുള്ള പഴമൊഴി ഈ സംഗതിയെത്തന്നെയാണ് വിശദമാക്കുന്നത്.

ലോകത്തിലുള്ളവരെയെല്ലാം നമുക്കു സൽസ്വഭാവികൾ, ദുസ്വഭാവികൾ, എന്നിങ്ങിനെ രണ്ടുതരമായി വിഭജിക്കാം. സൽസ്വഭാവികളെ നാം ബഹുമാനിക്കയും കൊണ്ടാടുകയും ചെയ്യുന്നു; ദുസ്വഭാവികളെ നാം വെറുക്കുകയും നിന്ദിക്കുകയും ചെയ്യുന്നു. ഉന്നതകുലത്തിൽ ജനിച്ചതുകൊണ്ടുമാത്രം ഒരുവൻ യോഗ്യനായി എന്നു വരുന്നതല്ല. സുശീലം കുലമഹിമയുടെ ഒരു അലങ്കാരമാകുന്നു. ദുശ്ശീലമാവട്ടെ, കുലഹീനതയെ പ്രദർശിപ്പിക്കുകയേ ചെയ്യുന്നുള്ളൂ.

ശീലത്തിൻെറ ദാർഢ്യം അതിൻെറ പഴക്കത്തെ അവലംബിച്ചിരിക്കുന്നു. ഒരേ കാര്യം നാം എത്ര അധികം പ്രാവശ്യം ചെയ്യുന്നുവോ, അതിന്നനുസരിച്ചു നമുക്ക് അതിൽ ആസക്തിയും ഉണ്ടായിത്തീരുന്നു. ചീത്ത നടപടികളെ സംബന്ധിച്ചാണ് ഇത് അധികവും വാസ്തവമായിട്ടുള്ളത്. പൊടി, ബീടി, സിഗററ്, മദ്യം മുതലായവ ശരീരത്തിനു യാതോരു ഗുണവും ചെയ്യുന്നില്ല; പ്രത്യുത ധാരാളം ദോഷം ചെയ്യുന്നുണ്ട്. ഈ സംഗതി അറിയാത്തവർ ചുരുങ്ങും. എങ്കിലും ഒരു പ്രാവശ്യം ശീലിച്ചുകഴിഞ്ഞാൽ, ഇതുകളെ ഉപേക്ഷിക്കാൻ നന്നേ പ്രയാസമുണ്ട്. കാപ്പി,

ചായ, എന്നീ പേയങ്ങളും ശരീരത്തിനു വളരെ ദോഷം ചെയ്യുന്നുണ്ടെന്നു ഭിഷഗ്വരന്മാർ അഭിപ്രായപ്പെടുന്നു. എന്നാൽ ഇവയെ വിട്ടു ജീവിക്ക എന്നത് ഇന്നത്തെ യുവാക്കന്മാരോട് ഉപദേശിക്കുന്നപക്ഷം അവൻ 'ആഭാസനാ'യി! നാം മിക്ക കാര്യങ്ങളും ചെയ്യുന്നത്, അവയുടെ ഗുണദോഷങ്ങളെ വിചിന്തനം ചെയ്തിട്ടല്ല; നമ്മുടെ ശീലംനിമിത്തം മാത്രമാകുന്നു. അവിൻ വിൽക്കുന്ന ഒരു പീടികയുടെ അടുത്ത് ഒരു പശു പതിവായി പോയിക്കൊണ്ടിരുന്നു. അവീൻ പൊതിഞ്ഞ ഇല അതിനു നിത്യം തിന്നാൻ കിട്ടുന്നതായിരുന്നു ഇതിന്റെ കാരണം. സംസാരിക്കാൻ സാധിക്കുന്നപക്ഷം അവീൻ അതിന്റെ ആരോഗ്യത്തിനു ആവശ്യകമല്ലെന്നു പശുതന്നെ സമ്മതിക്കുന്നതാണ്. എങ്കിലും ശീലം നിമിത്തം അതിനു അതു ഒഴിച്ചുകൂടാതെ വരുന്നു! എന്നുമാത്രമല്ല, പീടിക തുറക്കാത്ത ദിവസങ്ങളിൽ, പശു അവിടെ വന്നു കഠിനമായ ഭ്രാന്തുണ്ടോ എന്നു തോന്നിക്കുമാറ് അസ്വാസ്ഥ്യത്തോടുകൂടി കളിക്കുകയും ചെയ്യുന്നു! അവീൻ തിന്നു ശീലിച്ചിട്ടുള്ള മനുഷ്യർക്കും അതു കൃത്യസമയത്തു കിട്ടാത്തപക്ഷം ഒരു വിധം ഭ്രാന്തുതന്നേ ഉണ്ടാകുന്നു. ഇതുപോലെ തന്നെ പൊടി, ബീടി, സിഗററ്, മുറുക്ക് മുതലായവ ശീലിച്ചിട്ടുള്ളവർക്ക്, ഇതുകൾ കിട്ടാത്തപക്ഷം, യാതൊന്നിലും ശ്രദ്ധവെയ്ക്കാൻ സാധിക്കുകയില്ല; ഒരു കാര്യം ചെയ്യാനും അവർക്കു 'ചുണ' ഉണ്ടായിരിക്കയില്ല. ഇങ്ങിനേ ആലോചിക്കുന്നതായാൽ ഭൂരിപക്ഷം ജനങ്ങളും ഏതെങ്കിലും ഒരു ദുശ്ശീലത്തിന്റെയെങ്കിലും, അടിമയാണെന്നു കാണാവുന്നതാണ്. അതുകൊണ്ടു ദുശ്ശീലമാ

കുന്ന പിശാചിനേ അകററി നിൎത്തി സ്വാതന്ത്ര്യത്തോടു കൂടി കാലയാപനം ചെയ്യാൻ എല്ലാവരും യത്നിക്കേണ്ടതാണ്.

ചെറുപ്പകാലത്ത്, ഗുരുനാഥന്മാർ കുട്ടികൾക്ക് പറഞ്ഞുകൊടുക്കുന്നത് അവർ ഭക്തിപുരസ്സരം വിശ്വസിക്കും. രസികനായ ഒരു ഗുരുനാഥൻ, ഇംഗ്ലണ്ടിലും മററും 'കമ്പി അടിക്കുന്ന' പ്രവൃത്തി ചെയ്യുന്നതു കുരങ്ങന്മാരാണെന്നു പറഞ്ഞുകൊടുത്തു. കുട്ടിക്കാലത്തു യാതൊന്നും നിശ്ചയമില്ലാത്തതിനാൽ, അവർ അതു വിശ്വസിച്ചു. മുതിൎന്നതിനുശേഷം, 'ഇതു വെറും നേരമ്പോക്കു പറഞ്ഞതതാണ്'; വാസ്തവമല്ല;' എന്നു മനസ്സിലാക്കിട്ടുകൂടി, ഗുരുനാഥൻ പറഞ്ഞുകൊടുത്തിട്ടുള്ളതു് അവിശ്വസിക്കാൻ പ്രയാസമായിത്തോന്നുന്നു എന്നു എന്നോടുതന്നെ ഒരാൾ പറഞ്ഞിട്ടുണ്ട്. സ്വഭാവബലമുള്ള ഗുരുനാഥന്മാൎക്ക് കുട്ടികളുടെ മനസ്സിനെ വാട്ടിവളച്ചു നേർവഴിയിൽകൂടി നടത്താൻ സാധിക്കുന്നതാണ്. ഭാവിപൗരന്മാരാകേണ്ടുന്ന കുട്ടികളുടെ സ്വഭാവരൂപീകരണവിഷയത്തിൽ അദ്ധ്യാപകന്മാരുടേ ശ്രദ്ധ യഥാന്യായം പതിയുമാറാകട്ടേ.

---

# 15 ബീർബലിൻ.

ബീർബലിൻ എന്നപേർ കേട്ടിട്ടുള്ളവർ താരതമ്യേന ചുരുങ്ങും. പക്ഷേ, ബുദ്ധിശാലിയായ ഇദ്ദേഹത്തെ വായനക്കാൎക്ക് പരിചയപ്പെടുത്തുവാൻ വളരേ പ്രയാസമില്ല. ഇതിനുള്ള കാരണം ഇദ്ദേഹത്തിനു അക്ബർചക്രവൎത്തിയു

മായിട്ടുണ്ടായിരുന്ന സാമ്രാജ്യം തന്നേയാണ്. മുഗൾചക്രവൎത്തിമാരുടേ കൂട്ടത്തിൽമാത്രമല്ല, ഇന്ത്യാരാജ്യത്തെ ഭരിച്ചിട്ടുള്ളവരുടെ ഇടയിൽകൂടി, അക്ബറിന്ന ഒരു പ്രമാണപദവി ഉണ്ട് എന്ന് ചരിത്രം വായിച്ചിട്ടുള്ളവൎക്കൊക്കെ അറിയാം. നീതിന്യായപരിപാലനവിഷയത്തിലും, സൎവ്വപ്രജകളേയും ജാതിമതവ്യത്യാസംകൂടാതെ ഒരു പോലെ കരുതിവന്നതിലും, അക്ബർ ചക്രവൎത്തി സൎവ്വരുടേയും ബഹുമാനാദരങ്ങൾക്ക അൎഹനായിത്തീൎന്നിട്ടുണ്ടെന്ന മാത്രമല്ല, അനശ്വരമായ യശസ്സിന്ന് പാത്രീഭവിക്കകകൂടി ചെയ്തിട്ടുണ്ട്. ഇത്രയും ഗുണസമ്പൂൎണ്ണനായ അക്ബരുടെ മന്ത്രികളിൽ പ്രാധാന്യയായ ഒരാളായിരുന്നു ബീർബലിൻ.

ബീർബലിൻ ഒരു ധനികനായിരുന്നില്ല. ഇദ്ദേഹത്തിന്റെ ഏകഗുണം ബുദ്ധിവിദഗ്ദ്ധത മാത്രമായിരുന്നു. ഒരു ബ്രാഹ്മണവംശത്തിലായിരുന്നു ഇദ്ദേഹത്തിന്റെ ജനനം; നനാജാതിമതസ്ഥന്മാൎക്കും അവരവരുടെ യോഗ്യതകൾക്കനുസരിച്ച്, അക്ബർ രാജ്യഭാരം ചെയ്തിരുന്നപ്പോൾ, ഏത് ഉദ്യോഗവും കിട്ടുന്നതിന്ന യാതൊരു പ്രതിബന്ധവും ഉണ്ടായിരുന്നില്ലെന്നുള്ളത പ്രത്യേകം ഓൎക്കേണ്ടതാണ്. ബീർബലിന്ന് ഒരു പ്രധാനമന്ത്രിസ്ഥാനം ലഭിച്ചമാൎഗ്ഗം രസാവഹമായിട്ടുള്ളതാണ്.

ഒരു ദിവസം അക്ബർ ഉറക്കം ഉണൎന്ന് എഴുനീററപ്പോൾ, പതിവുപോലെ, മുറുക്കാൻ, തെയ്യാറാക്കേണ്ടുന്ന വേലക്കാരൻ അത് കൊണ്ടു കൊടുത്തു. എന്നാൽ വെററിലയിൽ തേച്ച നൂറ് അല്പം ഏറിപ്പോയി. രാജാവിന്ന വല്ലാതെ കോപംവന്നു. അവനെവിളിച്ച് രണ്ടുറാത്തൽ നൂറ്

ഉടനെ വാങ്ങിക്കൊണ്ടുവരുവാൻ ആജ്ഞാപിച്ചു. രാജാവി ന്റെ ഉദ്ദേശ്യമൊന്നും അറിയാതെ, പാവമായ അവൻ പീടികയിലേക്കു ബദ്ധപ്പെട്ടു ഓടി. പീടികയിൽ ഒരു ബ്രാഹ്മണൻ ഇരിക്കുന്നുണ്ടായിരുന്നു. ഈ വേലക്കാരൻതന്നെ വന്ന് ഇത്ര അധികം ന്യൂറ് വാങ്ങുന്നതു കണ്ടപ്പോൾ, ബ്രാഹ്മണന്നു ചില സംശയങ്ങൾ ഉണ്ടായി. അതിലും കുറെ അധികംവെണ്ണവാങ്ങി ഭക്ഷിച്ചുകൊള്ളുവാൻ ബ്രാഹ്മണൻ അവനോടു പറഞ്ഞു. അവൻ ആദ്യം അദ്ദേഹത്തിന്റെ വാക്കു കൂട്ടാക്കിയില്ല. എങ്കിലും അവനെ അദ്ദേഹം, നിർബ്ബന്ധിച്ച് അങ്ങിനെ ചെയ്യിച്ചു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ.

വേലക്കാരൻ രാജകല്പനപ്രകാരം ന്യൂറ് അവിടെ എത്തിച്ചു. ന്യൂറ് ആവശ്യത്തിലധികം തേച്ചാലുണ്ടാകുന്ന സ്ഥിതി ഇവൻ ധരിക്കട്ടേ എന്ന് വിചാരിച്ചു അത് മുഴുവനും കഴിക്കാൻ രാജാവ് അവനോടു പറഞ്ഞു. അവൻ അതുപ്രകാരം ചെയ്യുകയും ചെയ്തു. പിറേറദിവസം ന്യൂറു തിന്നിട്ടുണ്ടായ ഫലം എന്താണ് എന്ന് രാജാവു ചോദിച്ചു. വിരേചനൌഷധങ്ങൾ സേവിച്ച ഫലം തന്നെയാണെന്ന് അവൻ തിരുമനസ്സറിയിച്ചു. രാജാവ് ഇതുകേട്ട് ആശ്ചര്യപ്പെട്ട് താൻ വേറെവല്ലതും കഴിച്ചിരുന്നുവോ എന്നു ചോദിച്ചു. അപ്പോൾ അവൻ നടന്ന സംഭവംമുഴുവനും വിസ്തരിച്ചറിയിച്ചു. ആ ബ്രാഹ്മണനേ വല്ലവിധത്തിലും കണ്ടുപിടിച്ചു കൂട്ടിക്കൊണ്ടുവരേണമെന്ന് ഉത്തരവും ഉണ്ടായി.

ബ്രാഹ്മണനെ ആളുകൾ തിരഞ്ഞുപിടിച്ചു, രാജസന്നിധിയിൽ ഹാജരാക്കി, രാജാവു, തന്റെ ആദേശംഗ്ര

ഹിച്ച സമ്പ്രദായത്തെപ്പററി ചോദിച്ചു. ആ വേലക്കാരൻ തന്നെ ധൃതിഭയാട്ടകൂടിച്ചെന്നു ഇത്ര അധികം നൂറു വാങ്ങുന്നതു കണ്ടപ്പോൾ തനിക്ക് സംശയമുണ്ടായെന്നും, രാജാവ് മുറുക്കിയ ഉടനെ ഉണ്ടായ കല്പനപ്രകാരമാണ് അങ്ങിനെ പ്രവൎത്തിക്കുന്നതെന്നറിഞ്ഞപ്പോൾ തന്റെ സംശയമൊക്കെ അവസാനിച്ചുവെന്നും അവന്റെനേരെ ദയ തോന്നി ചിലതു ഉപദേശിച്ചു എന്നും മററും അവൻ രാജാവിനെ താഴ്മയോടെ ഉണൎത്തിച്ചു. പുണ്യശ്ലോകനായ അക്ബർ സന്തുഷ്ടനായി, ബ്രാഹ്മണന്നു ഒരു മന്ത്രിസ്ഥാനം നൽകി.

ഇങ്ങിനെ കുറെക്കാലം കഴിഞ്ഞപ്പോൾ അക്ബർ ചക്രവൎത്തിക്കു ബീർബലിന്റെനേരെ അല്പം തിരുവുള്ളക്കേട്ട, ണ്ടാവാനിടയായി. തല്ക്കാലത്തെ കോപംനിമിത്തം, അദ്ദേഹത്തെ തലസ്ഥാനനഗരിയിൽ നിന്നു ഭ്രഷ്ടനാക്കി. ഉടനെതന്നെ രാജാവു പശ്ചാത്തപിച്ചു. ബീർബലിനേ തിരിച്ചുകിട്ടാനുള്ള വഴി എന്തെന്നു ആലോചിച്ചുതുടങ്ങി. ഒടുവിൽ അക്ബർ ഓരോ ഖണ്ഡരാജ്യത്തിൽനിന്നും ഓരോ പ്രമാണിയേ വരുത്തി, അവരുടെ വശം ഓരോ പശുവിനെ പോററാൻ കൊടുത്തു ഏല്പിച്ചു. അവയ്ക്കു ദിനംപ്രതി എല്ലാവരും കൊടുത്തുവരേണ്ടുന്ന ഭക്ഷണരീതിയും അവരെ ധരിപ്പിച്ചു. ഒരു മാസം കഴിയുമ്പോൾ എല്ലാവരും അവരവരുടെ കയ്യശമുള്ള പശുക്കളെ തിരിച്ചു കൊണ്ടുവരേണമെന്നും അപ്പോൾ അവ അല്പംപോലും തടിക്കുകയൊ മെലിയുകയൊ ചടയ്ക്കുകയോ ചെയ്യരുതെന്നും കല്പിച്ചു. അങ്ങിനെ സംഭവിക്കുന്നാപക്ഷം കഠിനമായ ശിക്ഷ അനുഭവിക്കേണ്ടി

വരുമെന്നും അവൎക്ക് മനസ്സിലായി. വ്യസനത്തോടുകൂടി എല്ലാവരും സ്വഗൃഹങ്ങളിലേക്ക മടങ്ങി.

പശു പോഷിക്കുകയും, ശോഷിക്കുകയും ചെയ്യരുത്; ഇതിനുള്ള വിദ്യ എന്താണ്? ഭക്ഷണം കുറച്ചുമാത്രം കൊടുത്താലോ; തന്നിമിത്തം ക്ഷീണിച്ചു പരവശപ്പെട്ടുപോയെങ്കിലെന്തുചെയ്യും? എന്നിങ്ങിനെ ഓരോരുത്തൎക്കും ആലോചനയായി. ഈ സങ്കടാവസ്ഥയിൽനിന്നു മോചനത്തിനുള്ള മാൎഗ്ഗം കാണാതെ, എല്ലാവരും പരുങ്ങലിലായി. ചക്രവൎത്തി അവരെ ഇങ്ങിനെ ശാസിച്ചേല്പിച്ചതിന്റെ തത്വം ആൎക്കുംതന്നെ മനസ്സിലായിരുന്നതും ഇല്ല. ബീർബലിൻ വല്ല രാജ്യത്തും ഉണ്ടായിരുന്നുവെങ്കിൽ ആ ദിക്കുകാരനു ഈ കാൎയ്യം നിഷ്പ്രയാസം സാധിക്കുമെന്നും തല്ക്കാലം അദ്ദേഹത്തെ വീണ്ടും കരസ്ഥമാക്കാമെന്നും ആയിരുന്നു ചക്രവൎത്തിയുടെ അന്തൎഗ്ഗതം.

അതു ഫലിക്കുകയും ചെയ്തു. ബീർബലിൻ തന്റെ സമീപമുണ്ടായിരുന്നവനു ഒരു സൂത്രം പറഞ്ഞുകൊടുത്തു. പശുവിന്റെ പ്രകൃതിയിൽ യാതൊരു വ്യത്യാസവും വരുത്താതെ അതിനേ മടക്കിക്കൊടുക്കുവാൻ ആ വിദ്യപൎയ്യാപ്തവുമായി. അതെന്തെന്നാൽ, പോഷണസാധനങ്ങൾ അടങ്ങിട്ടുള്ള മേത്തരമായ ആഹാരങ്ങൾ പശുവിന്നു കൊടുക്കുകയും, അതിനുശേഷം അതിനെ പൊതുജനവിനോദത്തിനുവേണ്ടി ഏൎപ്പെടുത്തീട്ടുള്ള സ്ഥലത്തു സൂക്ഷിച്ചുവരുന്ന ഒരു നരിയുടെ മുമ്പാകെ, അല്പസമയം നിൎത്തുകയും ചെയ്യേണം എന്നായിരുന്നു. ബ്രാഹ്മണന്റെ-ബീർബലിനെന്നൊ, രാജാവിന്റെ ബഹിഷ്കൃതനായ മന്ത്രിയെന്നോ ഒന്നും അ

വൻ അറിഞ്ഞിരുന്നില്ല- ഉപദേശപ്രകാരം അവൻ ദിവസംപ്രതി. അങ്ങിനെ ചെയ്തു. പശുവിൻെറ പ്രകൃതിയിലും ഭേദം വന്നില്ല.

നിശ്ചിതദിവസം എല്ലാവരും രാജാവിൻെറ മുമ്പാകെ വ്യസനാകുലന്മാരായി അവരുടെ പശുവിനേയും തെളിച്ചു ചെന്നു. ഒരുവനുമാത്രമേ കല്പനപ്രകാരം ചെയ്യാൻ സാധിച്ചിട്ടുള്ളു എന്നു അക്ബർക്ക് മനസ്സിലായി. അവൻ ഉപയോഗിച്ച സൂത്രം എന്തായിരുന്നുവെന്നും ആരായിരുന്നു അങ്ങിനേ ചെയ്യാൻ ഉപദേശിച്ചിരുന്നത് എന്നും അക്ബർ ചോദിച്ചുമനസ്സിലാക്കി തൻെറ അഭീഷ്ടവും സാധിച്ചു. ബീർബലിനെ തിരിച്ചുകിട്ടി. ബീർബലിൻെറ ബുദ്ധിശക്തിയെ ഓർത്തു അദ്ദേഹത്തെ അക്ബർ പൂർവ്വാധികം സ്നേഹിക്കുകയും ചെയ്തു.

ബുദ്ധിശാലിയായ ബീർബലിൻ, മഹാനായ അക്ബർ ചക്രവർത്തിയുടെ ഒരു പ്രധാന മന്ത്രിപദം വീണ്ടും പ്രാപിച്ചു. ബീർബലിൻെറ, രാജ്യതന്ത്രവിഷയങ്ങളിലുണ്ടായിരുന്ന നൈപുണ്യവും, വൃദ്ധ്യൻമുഖമായ പരിഷ്കാരപദ്ധതികളുടെ സൂചനകളും, അക്ബറിനെ സാമാന്യത്തിലധികം സന്തോഷിപ്പിച്ചു എന്നു മാത്രമല്ല, അവ അദ്ദേഹത്തിൻെറ രാജ്യഭാരഭാരത്തെലഘൂകരിക്കുകയും സുഗമമാക്കുകയും കൂടി ചെയ്തു. തന്നിമിത്തം അക്ബറിന്ന്, ബീർബലിൻെറനേരെ ഉണ്ടായിരുന്ന സ്നേഹം സീമാതീതമായിരുന്നു എന്നു പ്രത്യേകംപറയേണ്ടതില്ലല്ലോ. എന്നാൽ രാജപുംഗവനായ അക്ബർ തൻെറ മന്ത്രിമുഖ്യന്മാരുടേ ആലോച

നാഗൗരവത്തേയും, യുക്തിശക്തിയേയും ചിലപ്പോൾ പരീക്ഷിക്കാറും ഉണ്ടായിരുന്നില്ലെന്നില്ല.

ഒരു ദിവസം അക്ബർ തന്റെ മന്ത്രിമാരെ വിളിച്ചു വരുത്തി ഇപ്രകാരംഅരുളിച്ചെയ്തു:—"നിങ്ങൾ ഒരുവലുതായ കാൎയ്യത്തെപ്പററി നല്ലവണ്ണം ആലോചിച്ചു സമാധാനം പറയേണ്ടതുണ്ട്. ഞാൻ ഉറങ്ങാൻ കിടന്നിരുന്നപ്പോൾ ഒരുവൻ എന്റെ നെഞ്ഞത്തു കയരുകയും, മുഖത്തു തുപ്പുകയും ചെയ്തിരിക്കുന്നു. ഞാൻ അവന്നു ഇതിന്നു എന്തു ശിക്ഷ കൊടുക്കേണം? നിങ്ങളെല്ലാവരും ആലോചിച്ചു തീൎച്ചപ്പെടുത്തുവിൻ" മന്ത്രിമാരെല്ലാവരും, ഇത്രയും കഠിനമായ കുററം ചെയ്തവന്റെ കാലുകൾ വെട്ടിക്കളയേണമെന്നും, നാവു് മുറിച്ചുകളയേണമെന്നും രാജാവിനെ ബോധിപ്പിച്ചു. ബീർബലിനാവട്ടെ, യാതൊരഭിപ്രായവും പറഞ്ഞില്ല. എന്നാൽ നിങ്ങൾ എല്ലാവരും യോജിച്ചിട്ടുള്ളതിന്നേ സാക്ഷാൽകരിക്കാൻ, ഒരു കടലാസ്സിൽ എഴുതി ഒപ്പിട്ടുതരേണമെന്നു രാജാവ് കല്പിച്ചു. ആ കടലാസ്സ് ബീർബലിന്റെ അടുത്തെത്തിയപ്പോൾ, താൻ ഒപ്പിടുന്നതല്ലെന്നു ബീർബലിൻ പറഞ്ഞു. അപ്പോൾ അക്ബർ, എന്താ നിന്റെ അഭിപ്രായത്തിൽ ഈ കുററക്കാരനേ ശിക്ഷിക്കേണ്ടെന്നാണോ? എന്നുചോദിച്ചു. അപ്പോൾ ബീർബലിൻ ഇങ്ങിനെ മറുപടി പറഞ്ഞു:—"ചക്രവൎത്തിയുടെ നെഞ്ഞത്തു കയരാനും മുഖത്തു തുപ്പാനും ധൈൎയ്യമുള്ള ഒരുവനും ഈ രാജ്യത്തിലില്ല. വല്ലവനും ഉണ്ടെങ്കിൽ അതു അവിടുത്തെ ഓമനമകൻ മാത്രമാവാനേ പാടുള്ളൂ. ആകയാൽ ആ ചെറുകുട്ടിയുടെ കാലുകൾക്കു തന്നെ പതിച്ചുതായ കാൽവളകളും, വ

യിൽ കല്ലുണ്ടാവും ഇട്ടുകൊടുക്കേണ്ടതാണ് എന്നാണ് ഈ യുള്ളവൻെറ താഴ്മയോടുകൂടിയ അഭിപ്രായം." കാര്യത്തിൻെറ യഥാത്ഥസ്ഥിതിയെ ഇത്രയും വിശദമായി ഗ്രഹിച്ച ബീർബലിൻെറ ബുദ്ധിശക്തിയെ ഓത്ത് അക്ബർ മന്ദഹസിച്ചു. മററുള്ളവരാവട്ടെ ലജ്ജിച്ചു തലതാഴ്ത്തി.

ക്ഷുരകന്മാർ എപ്പോഴും എല്ലായിടത്തും ഒരുമാതിരി "വത്തമാനപത്ര"ങ്ങളാണല്ലൊ. ഈ ഒരു സംഗതികൊണ്ടോ, മറേറാ, അക്ബറിന്നു തൻെറ ക്ഷൌരക്കാരൻെറ നേരെ എന്തെന്നില്ലാത്ത ഒരു സന്തോഷം ജനിച്ചു. അവൻെറ ഏററവും വലുതായ ഇംഗിതം ഇന്നതാണെന്നു ഉണത്തിച്ചാൽ അതു സാധിപ്പിച്ചു കൊടുക്കാമെന്നു വാഗ്ദാനവും ചെയ്തു. ക്ഷുരകൻെറ ആഗ്രഹം ഒരു ബ്രാഹ്മണനായിത്തീരേണമെന്നായിരുന്നുവത്രെ! അക്ബർ അങ്ങിനെയാവാമെന്നു സമ്മതിക്കുകയും, അതിന്നു എന്തൊക്കെ വിധികളും ഏപ്പാടുകളും ആണ് നടത്തേണ്ടതു് എന്നു ആലോചിക്കുകയും ചെയ്തുതുടങ്ങി. ബീർബലിന്നു ഇതുകേട്ടു കലശലായ നൈരാശ്യംതോന്നി. രാജാവിൻെറ ഈ അക്രമമായ ആലോചനയെ എങ്ങിനെയാണ് തടസ്ഥം ചെയ്യേണ്ടതു് എന്നായിരുന്നു അദ്ദേഹത്തിൻെറ പിന്നത്തെ ചിന്ത. അടുത്ത ഒരവസരത്തിൽ, സമീപമുള്ള ഒരു നദീതീരത്തിൽകൂടെ അക്ബർ പല്ലക്കിൽകയറിവരാൻ സംഗതിയുണ്ടെന്നു, ബീർബലിൻ മനസ്സിലാക്കി. അന്നേത്തെദിവസം നിശ്ചിതസമയത്തു, ബീർബലിൻ ഒരു കറുകറ'കറുത്ത നായയെ പുഴക്കരികെ കൊണ്ടുപോയി പുഴിവാരി അതിനെ തേച്ചുകൊണ്ടിരുന്നു. അക്ബർ താനെന്താണ് ചെയ്തുകൊണ്ടിരിക്കുന്നതു്

എന്നു ബീർബലിനോടു ചോദിക്കുകയും, ആ നായയെ വെളുപ്പിക്കുകയാകുന്നു എന്നു അദ്ദേഹം സമാധാനം പറകയും ചെയ്തു. ഇതെന്തൊരു വിഡ്ഢിത്തമാണ് എന്നു അക്ബർ ആക്ഷേപിച്ചപ്പോൾ ക്ഷൌരക്കാരനേ ബ്രാഹ്മണനാക്കാമെങ്കിൽ ഇതും സാധിക്കുന്നതല്ലേ? എന്നു മാത്രം അദ്ദേഹം പ്രത്യേകം പറഞ്ഞു.

ബീർബലിനെ സംബന്ധിച്ച്, ഈ മാതിരി പലപല കഥകളും പ്രചാരത്തിലുണ്ട്. അവയെല്ലാം അദ്ദേഹത്തിന്റെ ബുദ്ധിനൈപുണ്യത്തെ പ്രകാശിപ്പിക്കുന്നുണ്ട്.



## 16 പൌരസ്ത്യരും പാശ്ചാത്യരും.

പൌരസ്ത്യലോകവും പാശ്ചാത്യലോകവും തമ്മിൽ പല പല സംഗതികളിലും അജഗജാന്തരം ഉണ്ട്. പാശ്ചാത്യലോകത്തിലെ ഒരു വലിയ വിശേഷവിധി കൂടക്കൂടെ ഉണ്ടായിക്കൊണ്ടിരിക്കുന്ന മാറ്റമാണ്. കഴിഞ്ഞ ഒരു ശതാബ്ദത്തിൽ അവിടെ ഉണ്ടായിട്ടുള്ള സംഭവങ്ങളേയും മാറ്റങ്ങളേയും പറ്റി ആലോചിച്ചു നോക്കുക. കമ്പിത്തപ്പാൽ, തീവണ്ടി, തീക്കപ്പൽ, മോട്ടോർകാർ, ആകാശവിമാനം എന്നിങ്ങിനെയുള്ളവയുടെ ആവിർഭാവം നിമിത്തം ജനങ്ങളുടെ ജീവിതത്തിൽതന്നെ പല മാറ്റങ്ങളും ഉണ്ടായിട്ടുണ്ട്. ശാസ്ത്രീയവിഷയങ്ങളിൽ പൂർവ്വാധികമായ പരിജ്ഞാനം ഉണ്ടായിക്കൊണ്ടിരിക്കുന്നതു നിമിത്തം പുതുതായി പല യന്ത്രങ്ങളും അവർ കണ്ടുപിടിച്ചിരിക്കുന്നു. അങ്ങി

നേയുള്ള ചില യന്ത്രങ്ങളുടേ സാഹായ്യത്തോടുകൂടി, അനേകായിരം നാഴികദൂരേ നടക്കുന്നപ്രസംഗങ്ങളും സംഗീതവും സ്വഗൃഹങ്ങളിൽവെച്ചു തന്നേ ഓരോരുത്തനും കേട്ട് ആനന്ദിക്കാം; ഞായറാഴ്ച പള്ളിയിൽ പോകാതേതന്നേ അവിടേ നടക്കുന്ന മതപ്രസംഗം ഈ യന്ത്രം വഴിയായി സ്വന്തം വീട്ടിൽ ഇരുന്ന് കേട്ടുകൊണ്ടിരിക്കാം. പാശ്ചാത്യരാജ്യങ്ങളിൽ ഭവനങ്ങളേയും പട്ടണങ്ങളേയും, തേജോമയമാക്കിത്തീക്കുന്നതു വിദ്യുച്ഛക്തിയാണെന്നു പറയേണ്ടതില്ലല്ലോ. വിദ്യുച്ഛക്തിയുടേ പ്രയോഗംകൊണ്ടു അവിടങ്ങളിൽ കാണാവുന്നാശ്ചര്യങ്ങൾ സീമാതീതംതന്നേ.

പൌരസ്ത്യരാജ്യക്കാരുടേ സ്ഥിതിനോക്കുക. അവൎക്കു ജീവിതത്തിലുള്ള വലിയ മാററങ്ങളിൽ കലശലായ ആഗ്രഹമൊന്നും ഇല്ല. പാശ്ചാത്യാശയങ്ങളും പരിഷ്കാരങ്ങളും പ്രവേശിക്കാത്ത പൌരസ്ത്യരാജ്യങ്ങളിൽ, അവരുടേ പ്രാചീനാചാരങ്ങൾക്കും സമ്പ്രദായങ്ങൾക്കും യാതോരു മാററവും സംഭവിച്ചതായി കാണുകയില്ല. ഒരായിരം കൊല്ലം മുമ്പു ജീവിച്ചിരുന്നവൎക്കു ചില പൌരസ്ത്യരാജ്യങ്ങളേ, വിശേഷിച്ച് അവിടേയുള്ള നാട്ടുപ്രദേശങ്ങളേ, ഇന്നു സന്ദൎശിപ്പാൻ സാധിക്കുന്നപക്ഷം തദ്ദേശീയരുടേ ജീവിതക്രമത്തിൽ ഗണ്യമായ വ്യത്യാസങ്ങളൊന്നും ഉള്ളതായി അവൎക്കു തോന്നുന്നതല്ല. നമ്മുടേ നാട്ടുപുറങ്ങളിൽ നിലം ഉഴുന്ന ക്രമത്തിനും കൃഷിചെയ്യുന്ന സമ്പ്രദായത്തിനും വലിയ വ്യത്യാസമൊന്നും സംഭവിച്ചിട്ടില്ല. ഇന്ത്യയിലെ ചില ജാതിക്കാരുടേ ഇടയിലുള്ള സ്ത്രീകൾ കിണററിൽനിന്ന് പാത്രത്തിൽ വെള്ളം എടുത്തു് അതിമനോഹരമായും അനായാ

സേനയും അരയിൽവെച്ച്, രണ്ടായിരം കൊല്ലങ്ങൾക്കു മുമ്പ് എങ്ങിനേ കൊണ്ടുപോയിരുന്നുവോ അതേ പ്രകാരത്തിൽ ഇന്നും കൊണ്ടുപോകുന്നതു കാണാം. ഇങ്ങിനേ ഓരോ സംഗതികളേയും പരിശോധിച്ചു നോക്കുന്നതായാൽ പൌരസ്ത്യരുടേ ആകൃതിയിലും പ്രകൃതിയിലും ആഹാരവിഹാരാദികളിലും പറയത്തക്ക മാററങ്ങൾ വന്നുചേൎന്നിട്ടുണ്ടെന്നു സമൎത്ഥിക്കാൻ തരമില്ല.

പാശ്ചാത്യരുടേ ജീവിതത്തിൽ കാണുന്ന 'തിക്കും തിരക്കും' 'ഉരുസലും' ബദ്ധപ്പാടും പൌരസ്ത്യരിൽ അത്ര അധികം ഇല്ലെന്നുള്ളതു് സ്മരണീയമാണ്. പാശ്ചാത്യരാജ്യങ്ങളിൽ നിവസിക്കുന്നവർ എപ്പോഴും ഓരോ ജോലിയിൽ ഏൎപ്പെട്ടുകൊണ്ടേ ഇരിക്കും. അവർ ഓരോദിവസവും എത്ര അധികം പ്രവൃത്തിചെയ്തു തീൎക്കാൻ സാധിക്കുമോ അത്രയും ചെയ്യുവാൻ പ്രയത്നിക്കുന്നു. പ്രവൃത്തി എടുക്കാത്ത സമയം അവർ വിനോദത്തിനു വിനിയോഗിക്കുന്നു. ആലോചിച്ചും കൊണ്ടിരിക്കുക എന്ന സമ്പ്രദായം അവൎക്കില്ല; അങ്ങിനെ ചെയ്യുന്നതു സമയത്തേ ദുൎവ്വ്യയം ചെയ്യുകയാണെന്നു അവർ കരുതുന്നു. പൌരസ്ത്യൎക്കു പ്രായേണ വലിയ ദ്രുതഗതിയൊന്നും ഇല്ല; സമയത്തിൻേറ വിലയും സമയകൃത്യതയുടേ ആവശ്യകതയും അവർ നല്ലപോലെ ഗ്രഹിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല.

പാശ്ചാത്യലോകത്തിൻേറ ആദൎശം പ്രവൃത്തിയും ഐഹികപുരോഗതിയും ആണ്; പൌരസ്ത്യലോകത്തിൻേറ മാഹാത്മ്യം ഗാഢാലോചനയിലും ഗംഭീരചിന്തയിലും സ്ഥിതിചെയ്യുന്നു. ഒരു കൂട്ടരുടേ പ്രഭാവം ശരീരെ

ന്നോ മററവരുടേതു തെററെന്നോ പറവാൻ തരമില്ല. മനുഷ്യസമുദായത്തിലെ വിഭിന്നജാതിക്കാക്കു വിവിധഗുണങ്ങ ളും ഉണ്ടു്. ഓരോരുത്തരും അവരവരുടേ അഭിപ്രായങ്ങ ളംക്കനുസരിച്ചു ലോകത്തിൻേറ ഉൽഗതിക്കുവേണ്ടി പ്രയ ത്നിക്കുന്നു. പുരാതനഗ്രീക്കുകാർ യഥാർത്ഥമായ സൗന്ദ ര്യം ഇന്നതാണെന്നു ലോകരേ പഠിപ്പിക്കുകയും അതിനുള്ള ചില അന്ന്യാദൃശമായ മാതൃകകളെ ലോകത്തിനു പ്രദാനം ചെയ്യുകയും ചെയ്തിട്ടുണ്ടു്. ശാസ്ത്രീയവിഷയങ്ങളിലും യന്ത്ര നിർമ്മാണകാര്യങ്ങളിലും പാശ്ചാത്യരാജ്യക്കാർ മുന്നണിയിൽ നില്ക്കുന്നു. അവരുടെ സുഖസൗകര്യാദികൾ ഇതുകളെ ആ ശ്രയിച്ചു നില്ക്കുന്നു എന്നു പറയേണ്ടതില്ലല്ലോ. എന്നാൽ അദ്ധ്യാത്മവിദ്യയ്ക്കു പാശ്ചാത്യർ പൗരസ്ത്യരേത്തന്നെ ശര ണം പ്രാപിക്കണം. ലോകത്തിൻേറ നാനാഭാഗങ്ങളേയും ഒന്നുപോലെ ഇളക്കിമറിക്കുവാൻ പര്യാപ്തമായ ശക്തിയോ ടുകൂടിയ മതങ്ങളുടേ നിദാനം പൌരസ്ത്യരുടേ ഗഹനങ്ങ ളായ ആത്മീയചിന്തകൾ തന്നേയാണു്. മോസസ്സ്, ബുദ്ധ ദേവൻ, മുഹമ്മദുനെബി മുതലായ പലപല ലോകഗുരു ക്കന്മാരും പൗരസ്ത്യരാജ്യത്തിൻേറ അനശ്വരമായ യശഃ സ്തംഭങ്ങളായി എന്നും പരിലസിച്ചുകൊണ്ടിരിക്കും. ക്രിസ്തു ദേവൻേറ മതോപദേശങ്ങളും ഒന്നാമതായി നൽകീട്ടു ള്ളതു പൌരസ്ത്യരാജ്യക്കാക്കാണെന്ന സംഗതിയും വിസ്മ രിക്കത്തക്കതല്ല. ആത്മീയവിഷയങ്ങളേക്കുറിച്ചുള്ള അഗാ ധചിന്തകളുടേ നിദാനം പൗരസ്ത്യലോകംതന്നേയാണു്. പാശ്ചാത്യപരിഷ്കാരത്തേക്കാളും നാഗരികതത്തേക്കാളും എത്രയോ അധികം പ്രാവശ്യം വിലപിടിച്ചതാണു് പൗര

സ്ത്ര്യരുടേ ആദ്ധ്യാത്മികമായ ചിന്തകൾ എന്നുള്ളതിന്ന സംശയമില്ല. നാം കിണററിൽ നിന്ന ഒരു പാത്രംകൊണ്ട വെള്ളം മുക്കിയെടുത്താലും വേണ്ടതില്ല, "കഴലി"ൽ കൂടി വെള്ളമെടുത്താലും വേണ്ടതില്ല, പക്ഷേ നാം, ഇഹലോക ജീവിതത്തിനുശേഷം ഒരു ധർമ്മരാജ്യത്തിലേയ്ക്കു പോകേണ്ടതുണ്ടെന്ന, ഗ്രഹിക്കാതിരുന്നാൽ, അതു ഒരു വലിയ കഷ്ടം തന്നേയാണ്.

ഇങ്ങിനേ ആലോചിച്ചുനോക്കുന്നതായാൽ, പാശ്ചാത്യരുടേയും, പൌരസ്ത്യരുടേയും ആദർശങ്ങൾക്ക വലിയ വ്യത്യാസമുണ്ടെന്ന പറയേണ്ടിവരും. പക്ഷേ ആരുടേ മാർഗ്ഗമാണ് ശ്രേഷ്ഠതരം എന്ന പറയുവാൻ കുറച്ചു പ്രയാസമുണ്ട്.

'പൌരസ്ത്യലോകം' എന്ന നാമധേയത്തിന്ന തന്നേ എന്തോ ഒരു ആകർഷണീയത ഉണ്ടെന്ന പാശ്ചാത്യർക്കതോന്നുന്നു. പൌരസ്ത്യരാജ്യങ്ങളിലെ വിവിധവർണ്ണങ്ങളോട്ടു കൂടിയ പുഷ്പങ്ങളേയും ഫലങ്ങളേയും, ചെടികളേയും വൃക്ഷലതാദികളേയും മററും കാണുമ്പോൾ ഒരു മായലോകത്തിലോ സ്വപ്നാടവിയിലോ പ്രവേശിച്ചതുപോലെ അവർക്കതോന്നുന്നു. എന്നാൽ പൌരസ്ത്യലോകം ആനന്ദനിദാനമായ ഒരു യക്ഷിലോകമല്ല; സൂക്ഷ്മമായി നോക്കുന്നതായാൽ അവിടേയുള്ളവർക്കും പല പല ക്ലേശങ്ങളും സങ്കടങ്ങളും ഉണ്ടെന്ന കാണാം.

പരിഷ്കൃതരാജ്യങ്ങളിൽ സങ്കടാവഹമായ കാഴ്ചകളെ മനുഷ്യദൃഷ്ടിയിൽ നിന്ന കഴിയുന്നതു മറിച്ചു വെയ്ക്കുന്നു; സുഖത്തോടും സന്തോഷത്തോടും കൂടി ജീവിതം നയിക്കാ

ൻ ശക്തിയുള്ള പാശ്ചാത്യർ ലോകത്തിലേ കഷ്ടാരിഷ്ടങ്ങളും ക്ലേശങ്ങളും അറിയുന്നില്ല. പൌരസ്ത്യലോകം അക്രുതിമരീതിയിൽ നടന്നുപോകുന്നു. പ്രകൃതിനിയമങ്ങളുടേ പ്രവൎത്തനത്തേ അവിടേ ആരും തടയുന്നില്ല. പൌരസ്ത്യനഗരങ്ങളിലെ ദയനീയമായ കാഴ്ചകൾ ഈ സംഗതിയേ നമ്മേ അനുസ്മരിപ്പിക്കുന്നു. അവിടേയുള്ള പട്ടണങ്ങളിൽഅനവധി യാചകന്മാരേയും അന്ധന്മാരേയും മുടന്തന്മാരേയും "കീറിപ്പറിച്ചവസന"ങ്ങളോടുകൂടി വെയിലും മഴയും കൊണ്ടു വിലപിച്ചു നടക്കുന്നതുകാണാം. പട്ടണങ്ങളിലുള്ള നിരത്തുകളിൽ കൂടി കുഷ്ഠരോഗികളും നിരങ്കുശന്മാരായി നടക്കുന്നതു് അസാധാരണമല്ല. നാട്ടുപുറങ്ങളിലേ വയലുകളിൽ കൂടി നടക്കുന്നതായാൽ ഒരു വേള ഒരു കാള ചത്തുകിടക്കുന്നതും ബുഭുക്ഷയോടു കൂടിയ അനവധി കഴുക്കൾ അടുത്തു പോയ്ക്കൊണ്ടിരിക്കുന്നതും കാണാം.

പൌരസ്ത്യനിവാസികൾക്കു് ക്ലേശവും സങ്കടവും നിത്യപരിചയമാണ്; അവൎക്കു് അധികം ക്ഷമയും സഹിഷ്ണുതയും ഉണ്ടു്; മരണഭയവും അതികഠിനമായിട്ടില്ല. ജീവിതക്ലേശങ്ങളേ ക്ഷമയോടുകൂടി അവർ സ്വീകരിക്കുന്നുണ്ടെന്നു പലസംഗതികളിൽനിന്നും മനസ്സിലാക്കാം. പാശ്ചാത്യരുടേ സംഗീതം സന്തോഷത്തെ സ്ഫുരിപ്പിക്കുന്ന രീതിയിലുള്ളതാണ്; പൌരസ്ത്യരുടേ സംഗീതം മനോഹരമായിട്ടുള്ളതാണെങ്കിലും അതിൽ അല്പം ദുഃഖരസം ഉള്ളതുപോലെ തോന്നുന്നുണ്ടു്. ഒരോ ഗീതത്തിൻേറയും പല്ലവി പുറപ്പെടുവിക്കുന്ന രസം അനുഭവൈകവേദ്യമായിട്ടുള്ളതാണ്.

പൌരസ്ത്യരുടേ വിശ്വാസം ജീവിതം ക്ലേശഭൂയിഷ്ഠമായിട്ടുള്ളതാകുന്നു എന്നാണെങ്കിലും അവക്ക് ഐഹികസുഖങ്ങളേയും സന്തോഷങ്ങളേയും യഥാവിധി ആസ്വദിക്കാൻ സാധിക്കാതിരിക്കുന്നില്ല. നിഷ്കപടഹൃദയത്തോടുകൂടിയ അവർ ചെറിയ കുട്ടികളേപ്പോലേ സന്തോഷത്തിൽരസിക്കുന്നു. പൌരസ്ത്യർക്ക പ്രകൃതിയുമായിട്ടുള്ള സമ്പർക്കം പാശ്ചാത്യക്കുള്ളതിനേക്കാളുണ്ടെന്നു സമ്മതിച്ചേ തീരു. പാശ്ചാത്യരുടേ ജീവിതം പ്രായേണ കൃത്രിമമയമാണെന്നു പറയേണ്ടിയിരിക്കുന്നു. പ്രത്യേകപഠനം സിദ്ധിച്ചിട്ടില്ലാത്ത പാശ്ചാത്യർ, പക്ഷിമൃഗാദികളുടേ ശീലങ്ങളേപ്പററി യാതൊന്നും അറിയുന്നില്ല; അവർ പ്രകൃതി, മനുഷ്യനിൽനിന്നു എത്രയോ വിദൂരവും വിഭിന്നവും ആണെന്നു കരുതുന്നു. എന്നാൽ പൌരസ്ത്യരാജ്യങ്ങളിൽ അങ്ങിനേയല്ല; അവക്ക് പ്രകൃതിയേക്കുറിച്ചു പുസ്തകം നോക്കി ഗ്രഹിക്കേണ്ടതില്ല; അവരുടേ ജീവിതം തന്നേ പ്രകൃതിയുമായി അഭേദ്യമായ നിലയിൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. അവരും പക്ഷിമൃഗാദികളും സ്വൈരമായി വസിക്കുന്നു. ഇന്ത്യയിൽ, പോത്ത്, പശു, കാള, മുതലായ വലിയ മൃഗങ്ങളേ പ്രായേണ നഗ്നന്മാരായ ചെറിയ കുട്ടികൾ മേയ്ക്കുവാൻവേണ്ടി കാടുകളിലേയ്ക്കു തെളിച്ചുകൊണ്ടുപോകുന്നു; ആ വലിയ മൃഗങ്ങൾ ഇണക്കത്തോടും വണക്കത്തോടുംകൂടി അവരേ പിന്തുടന്നു പോവുകയും ചെയ്യുന്നു. എന്നാൽ ഒരു യൂറോപ്യൻ ഈ മൃഗങ്ങളേ ആട്ടി നടത്തുവാൻ പരിശ്രമിക്കുന്നപക്ഷം, കുറേ 'പരുങ്ങലി'ലാവും; സംശയമില്ല.

ഇന്ത്യയിലെ മതങ്ങൾ വളരെ പുരാതനങ്ങളും ക്രിസ്തുമതത്തിന്റെ ആവിർഭാവത്തിനു എത്രയോ ശതാബ്ദങ്ങൾക്കു മുമ്പ് അവിടുത്തുകാർ പരിശീലിച്ചുവന്നിട്ടുള്ളവയും ആണ്. പുരാതനകാലങ്ങളിൽ യൂറോപ്യന്മാക്ക് ഇന്ത്യയിലെ പ്രാചീനമതങ്ങളേപ്പററി യാതോരറിവും ഉണ്ടായിരുന്നില്ല; എന്നുമാത്രമല്ല അവർ ഇന്ത്യക്കാരേ "അവിശ്വാസി"കളും ബിംബാരാധകന്മാരും ആണെന്നു കരുതി, പുച്ഛിക്കുകയും ചെയ്തിരുന്നു. ആധുനികകാലങ്ങളിൽ മാത്രമേ പാശ്ചാത്യർ ഇന്ത്യയിലെ പ്രാചീനഭാഷയെ ഗ്രഹിച്ചു ഹിന്ദുക്കളുടേയും ബുദ്ധന്മാരുടേയും മതഗ്രന്ഥങ്ങളേ പരിശോധിച്ചു കാര്യത്തിന്റേ യഥാർത്ഥസ്വഭാവം മനസ്സിലാക്കീട്ടുള്ളു. പത്തൊമ്പതാം ശതാബ്ദത്തിൽ ഈ വക ഗ്രന്ഥങ്ങളേ ചില പാശ്ചാത്യഭാഷകളിൽ പരിഭാഷപ്പെടുത്തിയതിനുശേഷം, അവക്കു സർവ്വനിയന്താവായ ഈശ്വരൻ പൌരസ്ത്യരേ കേവലം വിസ്മരിച്ചിട്ടില്ലെന്നും അവർ അന്ധകാരനിവാസികളല്ലെന്നും, മനസ്സിലാക്കുവാൻ സാധിച്ചു. സത്യസന്ധതയേയും സ്വാർത്ഥപരിത്യാഗത്തേയും പ്രമാണമാക്കി മഹനീയവും പരിശുദ്ധവും ആയ ജീവിതത്തേ നയിക്കത്തക്ക സംസ്കാരവും പരിജ്ഞാനവും അവക്കുണ്ടെന്നുള്ള സംഗതി ആരുംതന്നേ അപലപിക്കുന്നതല്ല.

# 17. ബോധിസത്വനും തസ്കരന്മാരും.

അനേകസംവത്സരങ്ങൾക്കുമുമ്പു ബ്രഹ്മദത്തൻ കാശിയിലെ രാജാവായിരുന്നപ്പോൾ, അതിന്നു സമീപമുള്ള ഒരു ചെറിയ ഗ്രാമത്തിൽ 'വേദഭ'മന്ത്രം അറിഞ്ഞിരുന്ന ഒരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. ഈ മന്ത്രം എത്രയും ഗോപ്യവും അതിന്റെ ശക്തി അപാരവും ആയിരുന്നു എന്നു അഭിജ്ഞന്മാർ പറയുന്നു. ചില ഗ്രഹങ്ങൾ യോജിച്ചുവരുമ്പോൾ ആകാശത്തിലേയ്ക്കു നോക്കി ഈ മന്ത്രം ഉച്ചരിക്കുന്നതായാൽ രത്നവൃഷ്ടി ഉണ്ടാകുന്നതാണത്രേ.

ആ കാലത്തു് ബോധിസത്വൻ (പൂർവ്വജന്മങ്ങളിൽ ബുദ്ധന്റെ പേർ) ആ ബ്രാഹ്മണന്റെ ഒരു ശിഷ്യനായി വിദ്യാഭ്യാസം ചെയ്യുകയായിരുന്നു. ഒരു ദിവസം ആ ബ്രാഹ്മണൻ ഈ ബാലവിദ്യാർത്ഥിയോടു കൂടി ആ ഗ്രാമത്തിലുള്ള ഒരു സ്ഥലത്തേയ്ക്കു പുറപ്പെട്ടു. അവർക്കു പോകേണ്ടുന്ന വഴിയിൽ ഒരു ഭയങ്കരമായ വനം ഉണ്ടായിരുന്നു. ആ വനത്തിൽ "ആളെ അയയ്ക്കുന്നവർ" എന്നു കുപ്രസിദ്ധി സമ്പാദിച്ചിട്ടുള്ള അഞ്ഞൂറു തസ്കരന്മാർ നിവസിച്ചുപോന്നു. "ആളെ അയയ്ക്കുന്നവർ" എന്ന പേർ അവർക്കു എങ്ങിനെകിട്ടി എന്നു നിങ്ങൾ ചോദിക്കുമായിരിക്കാം. അതിന്നുള്ള കാരണം എളുപ്പത്തിൽ മനസ്സിലാക്കാം. എപ്പോഴെങ്കിലും കൈയ്യിൽ കാശില്ലാത്ത രണ്ടു യാത്രക്കാരേ കണ്ടുകിട്ടിയാൽ, ഒരാളെ അവിടെ നിർത്തുകയും മറേറയാളെ സ്വാതന്ത്ര്യലബ്ധിക്കുള്ള പണം കൊണ്ടുവരുവാൻ അയ

യ്യുകയും ചെയ്യുന്ന പതിവു കൊണ്ടാണ് അവരെ എല്ലാവരും "ആളെഅയയ്ക്കുന്നവർ" എന്നു വിളിച്ചു വന്നതു്. ഒരു അപ്പനും മകനും അവരുടെ വലയിൽ പെട്ടാൽ, "അൻപോയി പണം കൊണ്ടുവരു. എന്നാൽ മകനെ സ്വതന്ത്രനാക്കിക്കൊണ്ടുപോകാം" എന്നു പറഞ്ഞു് അപ്പനെഅവർ അയയ്ക്കും. ഇതേപ്രകാരത്തിൽ ഒരു അമ്മയുംമകളും ആണ് അവരുടെ അധീനത്തിൽ പെട്ടതെങ്കിൽ, അവർ അമ്മയെ പണത്തിനുവേണ്ടി പറഞ്ഞയയ്ക്കും; രണ്ടു സഹോദരന്മാരാണെങ്കിൽ, അവർ ജ്യേഷ്ഠസഹോദരനെ അയയ്ക്കും; ഗുരുവും ശിഷ്യനും ആണെങ്കിൽ അവർ ശിഷ്യനെ പറഞ്ഞയയ്ക്കും.



ഈ അവസരത്തിൽ അവർ ബോധിസത്വനെ ധനം കൊണ്ടുവരുവാൻവേണ്ടി അയച്ചു. ബോധിസത്വൻ അവിടം വിട്ടുപോകുന്നതിനു മുമ്പായി ഗുരുവിനെ നമസ്കരിച്ചു് ഇപ്രകാരം പറഞ്ഞു:— ഞാൻ രണ്ടുദിവസത്തിനുള്ളിൽ തിരിച്ചുവരും. അവിടുന്നു യാതൊന്നും ഭയപ്പെടരുതു്. ഞാൻ പറയുന്നതുപോലെ ചെയ്യേണമെന്നു എനിക്കൊരപേക്ഷ ഉണ്ടു്. ഇന്നു ചില ഗ്രഹങ്ങൾ ഒരേ രാശിയിൽവരും. അപ്പോൾ രത്നവൃഷ്ടി, ഉണ്ടാകും. പക്ഷെ അവിടുന്നു വ്യസനാക്രാന്തനായി, മന്ത്രം ചൊല്ലി രത്നവൃഷ്ടി ഉണ്ടാക്കുവാൻ ശ്രമിക്കരുതു; അങ്ങിനെ ചെയ്യുന്നപക്ഷം അതു് അവിടുത്തെയും കള്ളന്മാരുടെയും നാശത്തിനു കാരണമായിത്തീരും."

സൂര്യാസ്തമയമായപ്പോൾ ചോരന്മാർ ബ്രാഹ്മണനെ ബന്ധനസ്ഥനാക്കി നിലത്തു കിടത്തി. തത്സമയം പൂർണ്ണ

ചന്ദ്രൻ പ്രകാശിക്കാൻ ആരംഭിച്ചു ബ്രാഹ്മണൻ ഗ്രഹങ്ങ ൾ ഏകരാശിയിൽ വന്നു നില്ക്കുന്നതു കണ്ടപ്പോൾ തന്നെ ത്താൻ ഇങ്ങിനെ പറഞ്ഞു:—"രത്നവൃഷ്ടിക്കുള്ള ഗ്രഹങ്ങ ളുടേ ഏകരാശിത്വം ഇതാ വന്നിരിക്കുന്നു. ഞാൻ ഇവിടേ കിടന്നു എന്തിനു ഇങ്ങിനേ കഷ്ടപ്പെടണം? മന്ത്രം ചൊല്ലി രത്നങ്ങളേ കൈവശപ്പെടുത്തി കള്ളന്മാൎക്ക വേണ്ടുന്ന ധനം കൊടുത്തു പോയാലെന്താണ്?"

ഇതിനുശേഷം അദ്ദേഹം, "നിങ്ങൾ എന്നേ എന്തി നാണ് പിടിച്ചു കെട്ടിയിരിക്കുന്നതു്?" എന്നു കള്ളന്മാരോ ടു ചോദിച്ചു.

"പണം കിട്ടുവാൻ വേണ്ടിത്തന്നേ" എന്നു അവർ മറുപടി പറഞ്ഞു. "പണമാണ് നിങ്ങൾക്കാവശ്യമെങ്കിൽ എന്നേ ഉടനേ അഴിച്ചു് സ്നാനം ചെയ്യിക്കുകയും ശുഭ്രവ സ്ത്രം ധരിപ്പിച്ചു് ശിരസ്സിൽ പുഷ്പമാല്യം അണിയിക്കുകയും ചെയ്യണം" എന്നു അദ്ദേഹം സമാധാനം പറഞ്ഞു.

കള്ളന്മാർ ഉടനേതന്നേ അദ്ദേഹത്തിൻേറ കല്പന യ്ക്കനുസരിച്ചു പ്രവൎത്തിച്ചു. ബ്രാഹ്മണൻ ആകാശത്തിൽ നോക്കി ഗ്രഹസ്ഥിതി മനസ്സിലാക്കി മന്ത്രം ഉച്ചരിച്ചു. പെട്ടെന്നു രത്നവൃഷ്ടി ഉണ്ടായി. കള്ളന്മാർ ഒരു നിമിഷം പോലും താമസിക്കാതേ രത്നമെല്ലാം പെറുക്കി എടുത്തു് അരയിൽ ഭദ്രമായി കെട്ടി അവിടേനിന്നു ദ്രുതഗതിയിൽ ഓടി. ബ്രാഹ്മണനും അവരേ പിന്തുടൎന്നു.

ഈ അഞ്ഞൂറുകള്ളന്മാർ ഇങ്ങിനേ ഓടിപ്പോകുമ്പോ ൾ, മറെറാരുകൂട്ടം അഞ്ഞൂറു തസ്കരന്മാർ അവൎക്ക് അഭിമു

ഖമായി വരുകയും അവരേ പിടിച്ചു നിൎത്തുകയും ചെയ്തു. "നിങ്ങൾ ഞങ്ങളെ പിടിച്ചുവെയ്ക്കുന്നതു് എന്തിനാണ്" എന്നു അവർ ചോദിച്ചു. "പണം കിട്ടുവാൻവേണ്ടിത്തന്നേ" എന്നായിരുന്നു മറുപടി. "പണമാണ' നിങ്ങൾക്കു വേണ്ടതെങ്കിൽ ആ ബ്രാഹ്മണനേ പിടിച്ചുകൊള്ളുവിൻ. അദ്ദേഹത്തിനു ആകാശത്തിൽനോക്കി രത്നങ്ങൾ താഴത്തു വീഴ്ത്തിക്കാൻ സാധിക്കും. അങ്ങിനേയാണ് ഞങ്ങൾക്കു ഈ രത്നങ്ങൾ ലഭിച്ചതു്" എന്നു അവർ ഉത്തരം പറഞ്ഞു.

ഇതു കേട്ടപ്പോൾ രണ്ടാമത്തേ തസ്കരവൎഗ്ഗം ഒന്നാമത്തെ കൂട്ടരെ പോകാൻ അനുവദിക്കുകയും ബ്രാഹ്മണനേ പിടികൂടി "ഞങ്ങൾക്കും കുറേ ധനം തരേണം" എന്നു പറയുകയും ചെയ്തു. "ഇനി രത്നവർഷം ഉണ്ടാക്കാനുള്ള സമയം ഒരു കൊല്ലത്തിനു ശേഷം മാത്രമേ വരുകയുള്ളു. അപ്പോൾ ഞാൻ നിങ്ങൾക്കും പണം ഉണ്ടാക്കിത്തരാം'' എന്നു ബ്രാഹ്മണൻ സമാധാനം പറഞ്ഞു. ഇതു കേട്ടപ്പോൾ ചോരന്മാർ കോപാന്ധന്മാരായി ഇങ്ങിനെ ഗർജ്ജിച്ചു:—"ഹാ, കള്ളബ്രാഹ്മണാ! നീ മററുള്ളവൎക്കു പണം കൊടുത്തു; ഞങ്ങളേ വല്ലതും പറഞ്ഞു പററിക്കാമെന്നാണ് വിചാരിക്കുന്നതു്; ഇല്ലേ കള്ളാ!".

ഇതിനുശേഷം ആ നിഷ്ഠുരന്മാർ ബ്രാഹ്മണനേ അവരുടേ നിശിതതരമായ ഖഡ്ഗംകൊണ്ടു വെട്ടിക്കൊന്നു നിരത്തിന്റെ നടുവിൽ ഇട്ടു. അതില്പിന്നേ അവർ ഒന്നാമത്തെ തസ്കരസമൂഹത്തെ കണ്ടുപിടിച്ചു അവരുമായി യുദ്ധം ചെയ്തു. അവരേയെല്ലാം നശിപ്പിച്ചു ധനവും കവൎന്നുപോയി. ഈ കള്ളന്മാർ ഈ സംഭവങ്ങൾക്കു ശേഷവും സമാധാന

പരന്മാരായിരുന്നില്ല. അവർ രണ്ടു കക്ഷികളായിപ്പിരിഞ്ഞു അന്യോന്യം പോർചെയ്തു. അങ്ങിനേ പകുതിഭാഗം നശിച്ചു പിന്നേയും. അവർ രണ്ടു ഭാഗമായിപ്പിരിഞ്ഞു യുദ്ധം ചെയ്തു. ഇങ്ങിനേ ഒടുവിൽ രണ്ടു പേർ മാത്രം ശേഷിച്ചു. ആയിരം ആളുകളിൽ ബാക്കിയെല്ലാവരും ധനത്തിലുള്ള ദുർമ്മോഹം കൊണ്ടു രണം ചെയ്തു മരിച്ചു.

ഇവർ രണ്ടു പേരും കൂടി ഈ രത്നം മുഴുവനും കൊണ്ടുപോയി ജനങ്ങൾക്കു പ്രവേശിപ്പാൻ ദുസ്സാധമായ ഒരു കാട്ടിൽ നിക്ഷേപിച്ചു; ഒരാൾ അവിടേ ഖഡ്ഗധാരിയായി അതിനു കാവൽ ഇരുന്നു; മറേറ ആൾ ഭക്ഷണത്തിനു ആവശ്യമായ അരി മുതലായ സാധനങ്ങൾ വാങ്ങുവാൻ വേണ്ടി ഗ്രാമത്തിലേയ്ക്കു പോയി.

ധനം നാശകാരണമാണെന്നുള്ളതു നിർവ്വിവാദമാണല്ലോ. "അയാൾ മടങ്ങിവന്നാൽ ധനം സമാസമമായി ഓഹരി ചെയ്യേണ്ടിവരും. മടങ്ങിവരുമ്പോളയാളെ കൊന്നാലെന്താ" എന്നിങ്ങിനേ ആലോചിച്ചുംകൊണ്ടു കാവലിരുന്നവൻ തൻേറ ഖഡ്ഗത്തേ വേണ്ടതു മൂർച്ചയുള്ളതാക്കി, സ്നേഹിതൻേറ വരവിനേയും നോക്കി അക്ഷമനായിരുന്നു.

ഈ അവസരത്തിൽ അരി വാങ്ങാൻ പോയവനും ആലോചനാരഹിതനായിരുന്നില്ല. അവൻ ഇപ്രകാരം വിചാരിച്ചു:—"ആ ധനം ഒരുപോലെ ഭാഗിക്കേണ്ടിവരും. ഭക്ഷണത്തിൽ കുറേ വിഷം കലർത്തി അവനേ തിന്നിക്കുന്നതായാൽ, രത്നം മുഴുവനും എനിക്കു കൈവശപ്പെടുത്താം."

അവൻ ഗ്രാമത്തിൽനിന്നുതന്നേ ആഹാരം തെയ്യാറാക്കി അവൻേറ വിശപ്പടക്കി, സ്നേഹിതനുള്ള ആഹാരത്തിൽ

വിഷം കലൎത്തി എടുത്തു കാട്ടിലേയ്ക്കു തിരിച്ചു. ഭക്ഷണസാധനത്തേ കുനിഞ്ഞുംകൊണ്ടു നിലത്തുവെയ്ക്കുമ്പോൾ, മുതൽസൂക്ഷിപ്പുകാരൻ തന്റെ സ്നേഹിതനേ വാളുകൊണ്ടു വെട്ടി പരലോകത്തേയ്ക്കയച്ചു. ഒട്ടും താമസിക്കാതേ അവിടേ കൊണ്ടുവെച്ചിട്ടുള്ള ഭക്ഷണം എടുത്തു കഴിച്ചു താനും തന്റെ മിത്രത്തേ അനുയാത്ര ചെയ്തു! ഇങ്ങിനേ ആ ചോരസംഘസാമ്രാജ്യം നാമാവശേഷമായി.

ഒന്നുരണ്ടു ദിവസത്തിനുശേഷം ബോധിസത്വൻ ഗുരുവിനേ വിമുക്തനാക്കുന്നതിനുള്ള പണവുംകൊണ്ടു കാട്ടിൽ പ്രവേശിച്ചു തിരഞ്ഞുനോക്കി. എന്നാൽ ഗുരുവിനേയും തസ്കരന്മാരേയും കണ്ടില്ല; ഒരിടത്തു കുറച്ചു രത്നങ്ങൾ ചിതറിക്കിടക്കുന്നതു മാത്രം കണ്ടു. "ഹാ! എന്റെ ഗുരുനാഥൻ ഞാൻ പറഞ്ഞ വാക്കിനേ വിലവെയ്ക്കാതേ, രത്നമഴ പെയ്യിച്ചിരിക്കുന്നു എന്നതിനു സംശയമില്ല; തന്നിമിത്തം എല്ലാവരും നശിക്കുകയും ചെയ്തു" എന്നു തന്നെത്താൻ പറഞ്ഞുംകൊണ്ടു നീരത്തിൽ പ്രവേശിച്ചു.

അധികം ദൂരം നടക്കുന്നതിനുമുമ്പായി തന്റെ ഗുരുവിന്റെ മൃതശരീരം കണ്ടു. ഉടനേതന്നേ അവിടേ ചിത തെയ്യാറാക്കി, ശവദാഹം ചെയ്തു. കുറച്ചുദൂരം പോയപ്പോൾ അഞ്ഞൂറുകള്ളന്മാർ മരിച്ചു കിടക്കുന്നതു കണ്ടു; പിന്നേയും കുറേ നടന്നപ്പോൾ 250 ആളുകളുടേ ശവംകണ്ടു; ഒടുവിൽ രണ്ടുപേർ മരിച്ചു കിടക്കുന്നതും കണ്ടു.

ബോധിസത്വൻ തന്റെ ഗുരുനാഥനും ആയിരം ആളുകളും മരിക്കേണ്ടിവന്ന സംഗതിയെപ്പററി ഗാഢമായി ആലോചിച്ചു വ്യസനിച്ചു: "എന്റെ ഗുരുനാഥൻ എന്റെ

വാക്കുകളെ നിരസിച്ചു നടന്നു നശിക്കാൻ ഇടയായി. അദ്ദേഹത്തിൻേറ വിവേകശൂന്യമായ പ്രവൃത്തിനിമിത്തം ആയിരം ആളുകളും നശിച്ചു. കഷ്ടം! മനുഷ്യർ ദുർമ്മോഹഭരിതരായി നാശം അടയുന്നു. ദുർമ്മാർഗ്ഗത്തിൽക്കൂടി ധനസമ്പാദനത്തിനു മോഹിക്കുന്നവർ നിശ്ചയമായും സങ്കടം അനുഭവിക്കേണ്ടിവരും. കള്ളന്മാർ 'വേദഭനേ' കൊന്നു; തന്നിമിത്തം അവരും നശിച്ചു." പിന്നേ ബോധിസത്വൻ ഇപ്രകാരം ഉച്ചത്തിൽ പറഞ്ഞു:-"എൻേറ ഗുരുനാഥൻ അന്യായമായി രത്നവൃഷ്ടി ഉണ്ടാക്കിയതുകൊണ്ട് അദ്ദേഹത്തിനു നാശം സംഭവിച്ചു. അന്യായമായി ധനാർജ്ജനം ചെയ്യാൻ ആഗ്രഹിച്ചതുകൊണ്ട് മററുള്ളവരും നശിക്കാനിടയായി. സ്വന്തലാഭത്തിനുവേണ്ടി ദുർമ്മാർഗ്ഗങ്ങളിൽക്കൂടി ചരിക്കുന്നവർ നിശ്ചയമായും നശിക്കും. അവരോടു ബന്ധപ്പെട്ടിട്ടുള്ളവർക്കും ആപത്തു പിണയും."

ബോധിസത്വൻേറ . വാക്കുകൾ കാട്ടിലെങ്ങും മുഴങ്ങി. വനദേവതമാരും "ശരി, ശരി" എന്ന് ഉൽഘോഷണം ചെയ്തു. പിന്നേ ബോധിസത്വൻ രത്നങ്ങളും എടുത്ത് സ്വഗൃഹത്തിലേയ്ക്കു പോയി. അവിടേ അദ്ദേഹം വളരേക്കാലം ധർമ്മിഷ്ഠനായി കാലക്ഷേപം ചെയ്തു. ചരമഗതി പ്രാപിച്ചതിനുശേഷം ബോധിസത്വൻ സ്വർഗ്ഗത്തിൽ പോയി തൻേറ സ്ഥാനത്തെ കൈക്കൊണ്ടു.

# 18. സമുദായപരിഷ്കാരം.

മനുഷ്യൻ സമുദായികജീവിതത്തെ ഇച്ഛിക്കുന്ന ഒരു ജീവിയാകുന്നു. സിംഹം, വ്യാഘ്രം മുതലായ വന്യമൃഗങ്ങളെപ്പോലെ സമജീവികളിൽ നിന്നു അകലെയായി ജീവിക്കുവാൻ മനുഷ്യനു സാധിക്കുകയില്ല. സംഘത്തിൽ നിവസിക്കാനുള്ള ആഗ്രഹം മനുഷ്യനു പ്രകൃതിദത്തമായിട്ടുള്ളതാകുന്നു. ലോകത്തിലുള്ള ജനങ്ങളിൽ ഓരോരുത്തരും മനുഷ്യ സമുദായം എന്ന മഹാസമുദായത്തിൻെറ അംഗങ്ങളാണ്. വാസന, ജീവിതരീതി, മതം എന്നിവയെ അനുസരിച്ചു, ജനങ്ങൾ സമുദായങ്ങളായിത്തീരുന്നു.

സമുദായം എന്നതു അനായാസേന വിവരിപ്പാൻ സാധിക്കുന്നതാണെങ്കിലും, 'പരിഷ്കാര'ത്തോടടുക്കുമ്പോഴാണ് പ്രയാസം നേരിടുന്നത്. 'പരിഷ്കാരം എന്നാലെന്താണ്'? എന്ന ചോദ്യത്തിനു മതിയായ സമാധാനം പറയുന്നതു അത്ര സുകകരമല്ല. പരിഷ്കാരം വസ്ത്രധാരണത്തിലാണെന്നു ചിലരും, വൃത്തിയിലാണെന്നു വേറെ ചിലരും, ഇവയിലൊന്നിലുമല്ല, ലോകഗതിയ്ക്കനുസരിച്ചു, ജീവിതം നയിക്കുന്നതിലാണെന്നു മററു ചിലരും അഭിപ്രായപ്പെടുന്നു. പരിഷ്കാരം ഇന്നതെന്നറിയാതെ, തങ്ങൾ പരിഷ്കാരികളാണെന്നു അഭിമാനിച്ചു നടക്കുന്നവർ ഈ വക സന്ദേഹങ്ങളെ വദ്ധിപ്പിക്കുകയാണ് ചെയ്യുന്നത്. 'പരിഷ്കാരം' എന്നതു ലോകഗതിയ്ക്കനുസൃതമായ മാററങ്ങൾ വിവേകപൂർവ്വം സ്വീകരിച്ചു നന്നാക്കുക എന്ന അൎത്ഥം എടുക്കാം. പരി

ഷ്കാരം എന്നതു നമ്മെ ഇപ്പോഴത്തെ സ്ഥിതിയിൽനിന്നു ഇതിനേക്കാൾ ശ്രേഷ്ഠവും സൗഖ്യാവഹവുമായ സ്ഥിതിയിലേക്കു നയിക്കുന്നതായിരിക്കണം. അല്ലാതിരുന്നാൽ, 'പരിഷ്കാരം' ഗുണപര്യവസായിയാവുന്നതല്ല, പ്രത്യുത അതു ദോഷങ്ങൾക്കു ഹേതുഭൂതമായിരിക്കുകയും ചെയ്യും.

പ്രതിദിവസം ലോകഗതി മാറിക്കൊണ്ടിരിക്കുന്നു. മനുഷ്യരുടെ ജീവിതരീതി, കാലാനുസാരിയായ ഭേദത്തെ ആശ്രയിച്ചാണ് നില്ക്കുന്നത്. അതുകൊണ്ട് സമുദായത്തെ കാലഗതിയ്ക്കനുസരിച്ച് പരിഷ്കരിക്കേണ്ടതു ആവശ്യകമാണ്. നമ്മുടെ സമുദായത്തിൽ പരിഷ്കരണീയങ്ങളായ അംശങ്ങൾ എന്തെല്ലാമാണെന്നു ഇനി അല്പം ആലോചിക്കാം.

നമ്മുടെ സമുദായാഭിവൃദ്ധിയെ ഉദ്ദേശിച്ചു പ്രവർത്തിക്കുന്ന ഒരു സമുദായസ്നേഹിയുടെ ദൃഷ്ടിയിൽ ഒന്നാമതായി പെടുന്നതും അദ്ദേഹത്തിന്റെ ഹൃദയത്തിൽ നിരാശയെ അങ്കുരിപ്പിക്കുന്നതും ഈ നാട്ടിലെ നിരർത്ഥകമായ രീതിയിൽ അനുഷ്ഠിച്ചുവരുന്ന ജാതിവ്യത്യാസമാകുന്നു. ജാതിവ്യത്യാസം സമുദായങ്ങൾ തമ്മിൽ മാത്സര്യവും ദ്വേഷവും ഉണ്ടാക്കുന്നു. എല്ലാ സമുദായങ്ങളുടേയും ജീവൻ അന്യോന്യമുള്ള ഐക്യവും സഹോദരസ്നേഹവും ആണല്ലോ! അതുകൊണ്ട് സമുദായത്തിന്റെ ജീവനെയാണ് നമ്മുടെ ഇടയിൽ ഇപ്പോഴുള്ള ജാതിവ്യത്യാസം നശിപ്പിക്കുന്നതു എന്നു പറയേണ്ടിയിരിക്കുന്നു. ഈ സ്ഥിതി ഏതു സമുദായാഭിമാനിയെയാണ് വ്യസനിപ്പിക്കാത്തതു? "ലോകത്തെ മുഴുവനും സ്നേഹിപ്പിൻ! എന്നാൽ ഭാഗ്യവാന്മാരായിരിക്കാം" എന്നുപദേശിച്ചു ബുദ്ധമഹർഷിയുടെ പാദസ്പർശത്താൽ പവി

ത്രമായ ഭാരതമാതാവിൻെറ സന്താനങ്ങളാണോ നാം? ആണെങ്കിൽ, ഏതാദൃശന്മാരായ മഹാന്മാരുടെ ഉപദേശങ്ങളെ നാം നിരസിച്ചു നടക്കാതിരിക്കേണ്ടതാണ്.

നമ്മുടെ നാട്ടിലെ വിദ്യാഭ്യാസസ്ഥിതിയാണ് ഒരു സമുദായസ്നേഹിയുടെ ശ്രദ്ധയെ രണ്ടാമതായി ആകർഷിക്കുന്നത്. നമ്മുടെ നാട്ടിലെ വിദ്യാഭ്യാസസ്ഥിതി, പരിഷ്കൃതരാജ്യങ്ങളുടേതുമായി താരതമ്യപ്പെടുത്തി നോക്കിയാൽ അതിൻെറ ശോചനീയത വിശദമാകുന്നതാണ്. ഒരു സമുദായത്തിലുള്ള ജനങ്ങളിൽ ഭൂരിപക്ഷവും നിരക്ഷരകുക്ഷികളാണെങ്കിൽ, ആ സമുദായം ഉൽഗതിയെ എങ്ങിനെ പ്രാപിക്കും? സമുദായസ്നേഹത്തിനും സമുദായാഭിവൃദ്ധിക്കും വിദ്യാഭ്യാസം അത്യന്താവശ്യകമാണ്. സമുദായത്തിൻെറ നേരെ ഓരോരുത്തനും ഉള്ള കടമ ഇന്നതാണെന്നു വിദ്യാഭ്യാസം കൊണ്ടു മാത്രമേ ഗ്രഹിക്കാൻ കഴികയുള്ളു. വിദ്യാഭ്യാസവിഹീനമായ സമുദായത്തിലെ അംഗങ്ങളുടെ കൃത്യബോധം തന്നെ പരിപൂർണ്ണമായിരിക്കുകയില്ല. സമുദായാംഗങ്ങൾ അവരുടെ മുറ ന്യായമായി ഗ്രഹിക്കാതിരുന്നാൽ സമുദായത്തിൻെറ അഭിവൃദ്ധി വിദൂരമായി തന്നെ സ്ഥിതിചെയ്യും. സമുദായശുശ്രൂഷയ്ക്കു വേണ്ടുന്ന ബുദ്ധിവികാസവും, മനഃപരിഷ്കാരവും വിദ്യാഭ്യാസമാണ് പ്രദാനം ചെയ്യുന്നതു്. വിദ്യാഭ്യാസം സമുദായത്തിൻെറ നാഡികളിൽക്കൂടി ഒഴുകിക്കൊണ്ടിരിക്കുന്ന രക്തമാണ്. അതു ദോഷകലുഷിതമായിരുന്നാൽ സമുദായം അധഃപതിക്കുകതന്നെ ഉള്ളു. ഒന്നുകൊണ്ടും ഗുണകരമല്ലാത്ത ഈ സ്ഥിതിയിൽനിന്നു നമ്മുടെ സമുദായത്തെ ഉദ്ധരിപ്പാൻ ഭരണകർത്താക്കന്മാരുടെ സാഹായ്യം

അനിവാര്യമായിട്ടുള്ളതാകുന്നു. നിർബ്ബന്ധവിദ്യാഭ്യാസം പ്രചരിപ്പിച്ചും മററും സമുദായോന്നതിക്ക് പ്രയത്നിക്കേണ്ടതു് വിദ്യാസമ്പന്നന്മാരായ അംഗങ്ങളുടെ കടമയാണെന്നു നിർവ്വിശങ്കം പറയാം.

മൂന്നാമത്, ഒരു സമുദായത്തിന്റെ അഭിവൃദ്ധിയുടെ മാനദണ്ഡം ആ സമുദായത്തിലെ കൃഷി, കച്ചവടം, കൈത്തൊഴിൽ എന്നിവയുടെ സ്ഥിതിയാകുന്നു. ഇവയുടെ സ്ഥിതിയെപ്പററി ആലോചിക്കുന്നതായാൽ, നമ്മുടെ സമുദായത്തെപ്പോലെ താഴ്ന്നനിലയിലിരിക്കുന്ന ഒരു സമുദായം വല്ല പരിഷ്കൃതരാജ്യങ്ങളിലും ഉണ്ടോ എന്നു സംശയഗ്രസ്തമാണ്. കൈത്തൊഴിൽ, കച്ചവടം മുതലായവയെ വൎദ്ധിപ്പിക്കുന്നതിനു സുകരമായ ഏൎപ്പാടോ ശ്രദ്ധയൊ നമ്മുടെ നാട്ടുകാരിലും ഭരണാധികാരികളിലും വേണ്ടവിധം കണ്ടുവരുന്നില്ലെന്നുള്ളതു ഗണ്യമായ ഒരു ശോച്യതയാണ്. ഫലപുഷ്ടിയെ പരിഗണിച്ചു പറയുന്നതായാൽ നമ്മുടെ രാജ്യം കേവലം താഴ്ന്ന നിലയിലാണെന്നു പ്രസ്താവിച്ചുകൂട. പ്രകൃതി പലേ വിധത്തിലും നമുക്കു അനുകൂലമായിട്ടാണിരിക്കുന്നതു. പരിഷ്കാരം എന്നതു എന്താണെന്നറിയാതെ, ദുരഭിമാനത്തിനു വശംവദന്മാരായി, നാം പ്രകൃതിദേവിയുടെ ദാനങ്ങളെ നിരസിക്കുകയാണ് ചെയ്യുന്നത്. വിദേശവസ്തുക്കൾ വാങ്ങി ഉപയോഗിക്കുന്നതിൽ നാം കാണിച്ചുവരുന്ന അഭിനിവേശത്തിൽ പകുതിയെങ്കിലും സ്വദേശവ്യവസായങ്ങൾ വൎദ്ധിപ്പിക്കേണ്ടതിനു നാം കാണിച്ചിരുന്നു എങ്കിൽ നമ്മുടെ രാജ്യത്തിന്റെ ഭാഗ്യസ്ഥിതി കണ്ട് നമുക്കിപ്പോൾ അനുമോദിക്കാമായിരുന്നു. പരുത്തി, കൊപ്പര മുതലായ പല സാധനങ്ങളും ഇവി

ടെ സുലഭമായുണ്ടാകുന്നുണ്ട്. പക്ഷെ അവയെക്കൊണ്ടു നാം അന്യരാജ്യക്കാരുടെ ഉദരപൂരണത്തെയാണ് ചെയ്യുന്നത്. സ്വദേശവ്യവസായം പരിഷ്കരിക്കേണ്ടതിനു പ്രയത്നിക്കാത്ത പക്ഷം, അചിരേണ നമ്മുടെ സമുദായം അധോഗതിയെ പ്രാപിച്ചു നാമാവശേഷമായത്തീരും. അങ്ങിനെ വരാതിരിപ്പാൻ ജഗദീശ്വരൻ സഹായിക്കട്ടെ! ലോകത്തെ മുഴുവൻ സ്നേഹിപ്പാനും എല്ലാവരേയും സഹോദരന്മാരെപ്പോലെ വിചാരിപ്പാനും ഉള്ള മനഃപരിഷ്കാരം വൎദ്ധിച്ചുവരട്ടേ! എന്നാൽ നാം ബുദ്ധൻ മുതലായ മഹാത്മാക്കളോടു ചെയ്യേണ്ടതായിട്ടുള്ള കടമയുടെ ഒരു ചെറിയ ഭാഗമെങ്കിലും നിറവേററി എന്നു നമുക്കു് അഭിമാനിക്കാം.



## 19. ഒരു വൃദ്ധനും ശ്രീകൃഷ്ണനും.

അനവധി സംവത്സരങ്ങൾക്കു മുമ്പു് ഭഗവൽഭക്തനാണെന്നു് നടിച്ചുകൊണ്ടിരുന്ന ഒരു വൃദ്ധബ്രാഹ്മണൻ ഉണ്ടായിരുന്നു. എന്തു ചെയ്താലും, "കൃഷ്ണാൎപ്പണം, കൃഷ്ണാൎപ്പണം; കൃഷ്ണാ ഇതിനൊന്നും ഞാനല്ലേ കൎത്താവു്; എല്ലാം ചെയ്യുന്നതു് നീയാണേ", എന്നു് അദ്ദേഹം പറയും. ഒരു ദിവസം അദ്ദേഹത്തിന്റെ മുററത്തു് കുറേ നെല്ലു് ഉണക്കാൻ ഇട്ടിട്ടുണ്ടായിരുന്നു. ഒരു പശു വന്നു് അതു ഭക്ഷിച്ചു; ബ്രാഹ്മണൻ ഒരു വടി എടുത്തു് അതിന്റെ പിന്നാലേ ഓടി അതിനേ കഠിനമായി പ്രഹരിച്ചു. അതു് അവിടെത്തന്നേ വീണു

ചാറുകയുംചെയ്തു. ഉടനേതന്നെ ബ്രാഹ്മണൻ, "ഹരി, ഹരി കൃഷ്ണ കൃഷ്ണാ, ഇതു നിന്റെ പ്രവൃത്തിയാണേ" എന്ന് അലമുറ കൂട്ടി. രുഗ്മിണി ഇതുകേട്ട് വ്യസനിച്ച്, "പ്രഭോ! അവിടത്തെ പേരിൽ എത്ര വലിയ ഒരു പാപമാണ് ഇപ്പോൾ സംഭവിച്ചിട്ടുള്ളത്?" എന്നു പറഞ്ഞു. കൃഷ്ണൻ, "പ്രിയേ, ഭയപ്പെടേണ്ട; പശുവിനെ കൊന്ന പാപം ബ്രാഹ്മണന്റേതാണ്; എന്റേതല്ല; അതു നിണക്ക് ഉടനേ വെളിവാകും" എന്നു പറഞ്ഞു സമാശ്വസിപ്പിച്ചു.

കുറച്ചു ദിവസത്തിനുശേഷം, ഈ വൃദ്ധൻ ബ്രാഹ്മണക്ക് ഒരു സദ്യ നൽകുകയായിരുന്നു. അപ്പോൾ ഭഗവാൻ, വൃത്തിഹീനനായ ഒരു വൃദ്ധബ്രാഹ്മണന്റെ വേഷം കൈക്കൊണ്ട് അവിടേ ചെന്നു പല ദിക്കിലും പോയിരുന്നു നാനാപ്രകാരത്തിലും 'സൈപരക്കേടും' ബുദ്ധിമുട്ടും ഉണ്ടാക്കിത്തീർത്തു. ഇതുകണ്ടു സഹിക്കവയ്യാതെ, അന്നത്തെ അതിഥിസേവകൻ, "എന്റെ ധർമ്മത്തിനും ദാനത്തിനും ഉള്ള പ്രതിഫലം ഇതാണോ? താനിവിടേ വന്നു എന്റെ സദ്യയ്ക്കു വിഘ്നം വരുത്തുന്നതെന്തിനാണ്? ഇവിടേനിന്നു ഒട്ടും താമസിയാതേ കടന്നുപോകണം" എന്നും മററും പറഞ്ഞു ഭഗവാനേ ശകാരിച്ചു. വേഷധാരിയായ കൃഷ്ണൻ, "എന്നേ ശകാരിക്കാൻ താനാരാണ്? താനാണോ വാസ്തവത്തിൽ ഇവിടത്തേ അതിഥിപൂജകൻ?" എന്നു ചോദിച്ചു. ഇതു കേട്ടു കോപാന്ധനായ ബ്രാഹ്മണൻ, "ഞാനാണ് ഇവിടത്തേ ഗൃഹസ്ഥൻ എന്നു തന്നോടു ഞാൻ പറഞ്ഞില്ലേ? എന്നിട്ടും മനസ്സിലായിട്ടില്ലെങ്കിൽ ഞാനാരാണെന്നു കാണിച്ചുതരാം" എന്നു പറഞ്ഞു

കൃഷ്ണനേ പിടിച്ചു തള്ളുവാൻ തുടങ്ങി. തൽക്ഷണം കൃഷ്ണൻ തന്റെ യഥാൎത്ഥരൂപത്തെ കാണിച്ചു് ഇപ്രകാരം അരുളിച്ചെയ്തു:—"ഈ സദ്യ കഴിക്കുന്നതിനുള്ള മാനവും യോഗത്യയും നിണക്കുവേണം; ഗോഹത്യയുടേ പാപം എനിക്കും ഇല്ലേ? നല്ല വിഭാഗംതന്നേ. അങ്ങിനേ വേണ്ട, രണ്ടും നിണക്കുതന്നേ ഇരിക്കട്ടേ." ഭഗവാൻ ഉടനടി അദൃശ്യനാവുകയും ചെയ്തു.

ഈ കഥയിലേ ബ്രാഹ്മണനേപ്പോലേ, നമ്മുടേ വിജയങ്ങളുടേയും സൽകൎമ്മങ്ങളുടേയും യോഗ്യതയേ സ്വകീയമാക്കുവാൻ നാം ശ്രദ്ധിക്കുകയും, നമ്മുടേ അപജയങ്ങളേയും ദുഷ്കൎമ്മങ്ങളേയും ഭഗവാങ്കൽ നാം സമൎപ്പിക്കുകയും ചെയ്യുന്നതു സാധാരണമല്ലേ?



---

## 20. ലോകം മഹാമായ.

കുറേ ശതാബ്ദങ്ങൾക്കുമുമ്പു് മിഥിലാപുരിയിൽ ഒരു സ്വാമിയാർ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ ഭക്ഷണം പാലും പഴവും മാത്രമായിരുന്നതുകൊണ്ടു്, അദ്ദേഹത്തെ എല്ലാവരും "ക്ഷീരാനന്ദസ്വാമി" എന്നു വിളിച്ചുവന്നു. ഒരു 'ലങ്കോട്ടി' മാത്രം ധരിച്ചുംകൊണ്ടു് ഈ സ്വാമിയാർ പട്ടണത്തിൽ കൂടി പ്രതിദിവസം അങ്ങോട്ടും ഇങ്ങോട്ടും നടക്കും. അപ്പോൾ അദ്ദേഹത്തിന്റെ നാലുപാടും കുറേ ആളുകൾ വന്നുചേരും; പിന്നേ സ്വാമിയാർ "ലോകം മിഥ്യ

യാണ്, ലോകം വെറും മായയാണ്, മായ എന്നു വെച്ചാലോ? മാമാസാമായ, യാതൊന്നില്ലാത്തതോ അതുമായ, അതുകൊണ്ടു ലോകം തീരേ ഇല്ലാത്തതാണ്. ഉണ്ടെന്നു നമുക്ക അജ്ഞതകൊണ്ടു തോന്നുന്നതാണ്. വാസ്തവത്തിൽ ഇല്ല" എന്നിങ്ങിനേ ഗംഭീരമായി പ്രസംഗിക്കും. ഒരു ദിവസം ഈ സ്വാമിയാർ തന്റേ പ്രഗത്ഭവാഗ്ധാടിയോടുകൂടി പ്രസംഗിച്ചുകൊണ്ടിരിക്കുമ്പോൾ സമീപമുള്ള അമ്പലവളപ്പിൽ കെട്ടിയിരുന്ന ഒരു ആന, 'മദംപൊട്ടി' ചങ്ങലപൊട്ടിച്ചു, ആ പ്രസംഗസ്ഥലത്തേക്കു ദ്രുതഗതിയിൽ ഓടി മദഗജത്തിന്റേ വരവുകണ്ടപ്പോൾ, ശ്രോതാക്കളെല്ലാം ഭയപ്പെട്ടു അവിടേനിന്നു ഓടിപ്പോയി. മിത്ഥ്യാവാദക്കാരനായ സ്വാമിയും തന്റേ ശിഷ്യന്മാരുടേ പിന്നാലെ ഓടി, എന്നാൽ മായാവാദിയായ സ്വാമിയുടേ നേരേ പ്രത്യേകം വല്ല ഈർഷ്യയും ഉണ്ടോ എന്നു തോന്നുമാറു, ആന ആയാളേത്തന്നേ പിന്തുടന്നു. എന്തിനധികം പറയുന്നു, ക്ഷീരാനന്ദൻ ഓടി ഓടി ഒടുവിൽ ചളിമയമായി കിടന്നിരുന്ന ഒരു പൊട്ടക്കിണററിൽ ചെന്നു ചാടി! ആന കുറച്ചു സമയം ആ കിണററിന്റേ വക്കത്തു നിന്നു, പിന്നേ അവിടം വിട്ടു പോയി.

അരമണിക്കൂർ കഴിഞ്ഞശേഷം, സ്വാമിയുടേ പ്രിയശിഷ്യന്മാർ അവിടേവന്നു, "നിങ്ങളല്ലേ എല്ലാം മായയാണെന്നു പറഞ്ഞതു്? എന്നാൽ ആനയും മായയല്ലേ? പിന്നേ എന്തിനാണു് ആനയുടേ മുമ്പിൽ ഓടി ഈ കിണററിൽ ചാടിയതു്?" എന്നു ചോദിച്ചു. "പ്രിയ സ്നേഹിതരേ എന്നേ ഈ നാറുന്ന ചളിയിൽനിന്നു കേററുവിൻ; എ

ന്നാൽ ഞാൻ നിങ്ങളുടേ സംശയനിവൃത്തി വരുത്തിത്തരാം." എന്നു സ്വാമി മറുപടിപറഞ്ഞു. അവർ അദ്ദേഹത്തിൻേറ അപേക്ഷപ്രകാരം ചെയ്തു; എങ്കിലും എല്ലാവരും ഐകകണ്ഠ്യേന ഇപ്രകാരം പറഞ്ഞു:—"ഇനി മേലാൽ ഞങ്ങൾ നിങ്ങൾക്കു പാലും പഴവും തരികയില്ല; ക്ഷീരാനന്ദസ്വാമി എന്നു വിളിക്കുന്നതിനുപകരം, ഇനി പങ്കാനന്ദസ്വാമി എന്നോ ക്രപാനന്ദസ്വാമി എന്നോ മാത്രമേ വിളിക്കുകയുള്ളൂ. നിങ്ങളുടേ പ്രവൃത്തി, പ്രസംഗത്തിൽനിന്നു എത്രയോ വ്യത്യസ്തമായിരിക്കുന്നു. ഒരു ഇല്ലാത്ത ആനയിൽനിന്നു രക്ഷപ്രാപിക്കാൻ നിങ്ങൾ ഓടി ഈ കിണററിൽ ചാടിയതു കഷ്ടംതന്നെ." അഹോ! കഷ്ടം! നിങ്ങൾ മഹാ വിഡ്ഢികളാണു്; ആന ഒരു വെറും മായയാണു്; ആനയ്ക്കു് ഭ്രാന്തുപിടിച്ചു എന്നുള്ളതു മറെറാരുമായ; അതു എൻേറ പിന്നാലേ ഓടി എന്നതു മറെറാരുമായ; ഞാൻ കിണററിൽ വീണു എന്നുള്ളതും നിങ്ങൾ എന്നേ അതിൽനിന്നു കേററി എന്നുള്ളതും വലിയ വലിയ മായ! ലോകം മായാമയം. സംശയമില്ല" എന്നു സ്വാമി അഗണ്യമായി മറുപടിപറഞ്ഞു. ശിഷ്യന്മാർ സ്വാമിയേ അഭിവാദനം ചെയ്തു്, ഉടനേ കുറേ പാലും പഴവും കൊണ്ടുകൊടുത്തു. ബുദ്ധിസാമർത്ഥ്യം അധികം ഉണ്ടായിരുന്ന ഒരു ശിഷ്യൻ, "സ്വാമി, ഈ സമാധാനം കിണററിൽനിന്നു പറഞ്ഞിരുന്നുവെങ്കിൽ, ഞങ്ങൾ ഇത്ര ബുദ്ധിമുട്ടി നിങ്ങളേ കിണററിൽനിന്നു കേററുന്നതല്ലായിരുന്നു" എന്നും പറഞ്ഞു ക്ഷീരാനന്ദനേ വീണ്ടും കിണററിൽ തള്ളിഇട്ടു, സ്വാമി രണ്ടാമതും ചളിവെള്ളത്തിൽ വീണിരിക്കുന്നു എന്നുള്ളത

'സ്വപ്നമോ, മായയോ, മാനസഭ്രാന്തി'യോ എന്താണ് എന്നു ചോദിച്ചു. സ്വാമിക്കു മായാവാദത്തെ സമർത്ഥിക്കാൻ സാധിച്ചില്ല; അസ്തമയം ആസന്നമായിരുന്നു. തന്റെ വേദാന്തശിഷ്യന്മാർ തന്നെ കിണററിലിട്ടു പോയാൽ രാത്രി മുഴുവനും ചളിയിൽ കഴിച്ചുകൂട്ടേണ്ടി വരും. ഏതായാലും കിണററിലെ ചളിവെള്ളം വെറും മായയല്ലെന്നു അവിടെ നില്ക്കുന്തോറും അദ്ദേഹത്തിനു വിശ്വാസമായി. പക്ഷേ അതു മാത്രം മായയല്ലെന്നും ലോകത്തിൽ മററുള്ളതൊക്കെയും മായയാണെന്നും എങ്ങിനെ പറയും? മായാവാദംകൊണ്ടു ഇനിമേലാൽ യാതൊരു ഗുണവും സിദ്ധിക്കുകയില്ലെന്നു ബോധം വന്ന സ്വാമി അത്യുച്ചത്തിൽ കിണററിന്റെ അടിയിൽ നിന്നു ഇങ്ങിനെ നിലവിളിച്ചു:— "ആന വാസ്തവത്തിലുള്ളതു തന്നെ; അതിനു ഭ്രാന്തു പിടിച്ചതും വാസ്തവം; ഈ പൊട്ടക്കിണറു ഏററവും വാസ്തവം; നിങ്ങൾ എന്നെ ഇതിൽ ഇട്ടിരിക്കുന്നു എന്നതു നിമിഷംപ്രതി വാസ്തവമായിരിക്കുന്നുണ്ട്, അതുകൊണ്ട് ഉടനെ എന്നെ ഇതിൽനിന്നു കേററുവിൻ."

ലോകം മായാമയമാണെന്നു വാദിക്കുന്നവൎക്കു ഈ സ്വാമിയുടെ അനുഭവം ഉണ്ടാകുന്നതാണ്. വാസ്തവത്തിൽ വേദാന്തം, ലോകം കേവലം മിത്ഥ്യയാണെന്നു ഒരിക്കലും വാദിക്കുന്നില്ല. നേരെ മറിച്ചു ലോകം വാസ്തവവും ശാശ്വതവും ആയിട്ടുള്ളതാണെന്നു വേദാന്തം പറയുന്നു. പക്ഷേ അതിന്റെ യാഥാൎത്ഥ്യവും ശാശ്വതത്വവും ബ്രഹ്മനിലും ബ്രഹ്മാശ്രയത്തിലും ആണ് സ്ഥിതിചെയ്യുന്നത്. ബ്രഹ്മജ്ഞാനമുണ്ടായിക്കഴിഞ്ഞാൽ ലോകം മായയാണെന്നു പറയാം. അ

ത്തുവരെ ലോകത്തിന്റെ വാസ്തവികത്വത്തേ ആക്ഷേപിക്കാൻ സാധിക്കുന്നതല്ല. ഒരു സ്വപ്നം സ്വപ്നമാണെന്നു ഉണന്നതിനശേഷമെ നമുക്ക പറവാൻസാധിക്കയുള്ളു. അതുപോലെതന്നേ ബ്രഹ്മജ്ഞാനം അനുഭവപ്പെട്ടു ഈശ്വരതാദാത്മ്യം ലഭിച്ചിട്ടുള്ള മനുഷ്യനമാത്രമേ ലോകം മായയാണെന്നു പറവാൻ അധികാരവും അവകാശവും ഉള്ളു.

## 21. സർ ജഗദീശചന്ദ്രബോസ്സ്.

ആധുനികകാലങ്ങളിൽ ശാസ്ത്രീയാഭിവൃദ്ധിക്കുവേണ്ടി പല മഹാന്മാരും നിരന്തരപരിശ്രമം ചെയ്തിട്ടുണ്ട്. പക്ഷേ അവരിൽ അധികം ആളുകളുടേയും പ്രവൃത്തി അവരുടേ പുരോഗാമികളുടെ പ്രയത്നഫലത്തേ പരീക്ഷണം, നിരീക്ഷണം, അനുമാനം എന്നിവയേക്കൊണ്ടു പുഷ്ടിപ്പെടുത്തിയതു മാത്രമാണ്. ദുർല്ലഭം ചിലക്ക് മാത്രമേ ശാസ്ത്രീയമണ്ഡലത്തിൽ നവീനപ്രസ്ഥാനം സ്ഥാപിക്കുവാൻ സാധിച്ചിട്ടുള്ളു. അനിതരസാധാരണമായ ബുദ്ധിവൈഭവം ഉള്ളവക്ക് മാത്രമേ അങ്ങിനേ ചെയ്യാൻ സാധിക്കുകയുള്ളു എന്നു പറയേണ്ടതില്ലല്ലോ. സർ ജഗദീശചന്ദ്രബോസ്സ് ഈ തരത്തിൽപെട്ട ഒരാളാണെന്ന് ലോകപ്രസിദ്ധമായ ഒരു വാസ്തവമാണ്. അദ്ദേഹം സ്വശ്നബോധം വസ്തുക്കളുടേ ഒരു ഗുണമാണെന്നും ഈ വാസ്തവത്തേ ആസ്പദിച്ച് ആലോചിക്കുന്നതായാൽ സവ്വ ചരാചരങ്ങളിലും അന്തർല്ലീനമായി ഒരു ഐക്യം സ്ഥിതി ചെയ്യുന്നുണ്ടെന്നും സ്ഥാപിച്ചിരിക്കുന്നു.

നമ്മുടേ കഥാനായകനായ ജഗദീശൻ 1850-ാം കൊല്ലത്തിൽ നവേമ്പ്ര് 30-ാംനു യാണ് ഭൂജാതനായതു.

ഇദ്ദേഹത്തിൻെറ പിതാവ് പുരേതനായ ഭഗവാൻ ചന്ദ്രബോസ്സായിരുന്നു. ഭഗവാൻബോസ്സ് കുറേ കാലത്തോളം ഫരിദ്പുരിയിലേ (Faridpur) സബ്കലക്ടർ ഉദ്യോഗം ഭരിച്ചു. ഇവരുടേ കുടുംബഗൃഹം ഡേക്കയിൽ വിക്രമപുരിയിലുള്ള രാരിക്കലിൽ ആണ്. ജഗദീശനേ ചെറുപ്പത്തിൽ ഗ്രാമത്തിലുള്ള പാഠശാലയിൽ വിദ്യാഭ്യാസത്തിനുവേണ്ടി അയച്ചു. അദ്ദേഹത്തിനു ഒന്നാമതു് സിദ്ധിച്ചതു ഇംഗ്ലീഷുവിദ്യാഭ്യാസമല്ല; നാട്ടുവിദ്യാഭ്യാസമായിരുന്നു. പാഠശാലയിൽനിന്നു മഹാഭാരതം, രാമായണം മുതലായ പുരാണകഥകൾ അദ്ദേഹം സശ്രദ്ധം കേട്ടു ഗ്രഹിച്ചു. ശ്രീരാമൻെറ സത്യസ്വഭാവവും, ലക്ഷ്മണൻെറ ഭക്തിയും ജഗദീശൻെറ മനസ്സിൽ ശക്തിമത്തായി വേരൂന്നിപ്പിടിച്ചു. എന്നാൽ ഇവരുടേ സ്വഭാവത്തിൽ അണുമാത്രം ന്യൂനതകൂടി ഇല്ലാത്തതിൽ ജഗദീശനു സ്വല്പം അസുഖം തോന്നാതിരുന്നിട്ടില്ല എന്നു പറയേണ്ടിയിരിക്കുന്നു. മഹാഭാരതത്തിലേ, ഗുണദോഷസമ്മിശ്രമായ സ്വഭാവങ്ങളും മാനുഷികത്വവും അമാനുഷികത്വവും ഉള്ള. യോദ്ധാക്കളേയാണ് അദ്ദേഹത്തിനു അധികം ഇഷ്ടമായതു്. ഭാരതത്തിലേ കഥാപാത്രങ്ങളിൽവെച്ചു് അദ്ദേഹത്തെ ഏററവും അധികം ആകർഷിച്ചതു് കർണ്ണനായിരുന്നു. സൂര്യൻെറ പുത്രനും പാണ്ഡവന്മാരിൽ മൂത്തവനും ആയ കർണ്ണൻ നിശ്ചയമായിട്ടും രാജാവാകേണ്ടതായിരുന്നു എന്നു ജഗദീശനു പലപ്പോഴും തോന്നി. പക്ഷേ കുന്തിയും ശ്രീകൃഷ്ണനുംകൂടി കർണ്ണനേ, ജനിച്ച ഉടനേ ഒരു തോണിയിലിട്ടു് ഒഴുക്കിക്കളഞ്ഞു. ദുര്യോധനൻെറ തേരാളി അവനെ രക്ഷിച്ചു, വളർത്തി. ഈ കാരണംകൊണ്ടു് കർണ്ണൻ താഴ്ന്ന ജാതിക്കാരനായിപ്പോ

യി. കർണ്ണൻെറ ജീവിതം നിരാശാപരമ്പരയിൽപെട്ടു ദുഃഖ ഭൂയിഷ്ഠമായി കഴിഞ്ഞു. കർണ്ണൻ എല്ലാ കാര്യങ്ങളും മാനമര്യാദകളോടുകൂടി ചെയ്തു. യുദ്ധത്തിലും കർണ്ണൻ വ്യാജം പ്രവൎത്തിച്ചില്ല. കുരുക്ഷേത്രത്തിലെ മഹായുദ്ധം ആസന്നമായപ്പോൾ, കുന്തി കർണ്ണനോട് അദ്ദേഹത്തിൻേറ ജന്മരഹസ്യം പറയുകയും പാണ്ഡവന്മാരുടെ ഭാഗം ചേൎന്ന് യുദ്ധംചെയ്യാൻ ആവശ്യപ്പെടുകയും ചെയ്തു. അങ്ങിനേ ചെയ്താൽ ചക്രവൎത്തിപദം ലഭിക്കാൻ വഴിയുണ്ടെന്നും കുന്തി പറഞ്ഞു. പക്ഷെ അദ്ദേഹം ഭാഗംമാററിയില്ല; എന്നുമാത്രമല്ല തന്നെ എടുത്തു വളൎത്തീട്ടുള്ളവരാണ് തൻേറ യഥാൎത്ഥ മാതാപിതാക്കന്മാർ എന്നു പറയുകയുംചെയ്തു. യുദ്ധത്തിലും ഈശ്വരൻ കർണ്ണൻേറ നേരെ ദയകാണിച്ചില്ല. കർണ്ണൻ ധീരതയോടുകൂടിയും വഞ്ചന ലേശംപോലും ഇല്ലാതേയും യുദ്ധം ചെയ്തു മരിച്ചു. ഇങ്ങിനേയുള്ള പുരാണകഥകൾ ജഗദീശബോസ്സിനേ അത്യധികം ആകൎഷിക്കുകയും ആനന്ദിപ്പിക്കുകയും ചെയ്തു.

പതിനാറാമത്തെവയസ്സിൽ ജഗദീശൻ കല്ക്കത്തയിലേ "സെൻറു ഷേവിയഴസ്സകോളേജി"ൽ പോയിചേൎന്നു അവിടെ ജഗദീശൻ, ബുദ്ധിവൈശിഷ്ട്യംകൊണ്ടും പരീക്ഷണപാടവംകൊണ്ടും വിഖ്യാതനായിട്ടുള്ള റവറൻഡ് ഫാദർലേഫോണ്ടിൻെറ കീഴിൽ വിദ്യാഭ്യാസം ചെയ്തു. ഗുരുവിന്നുണ്ടായിരുന്ന ഗുണങ്ങൾ കാലാന്തരത്തിൽ ശിഷ്യനിൽഅധികമധികമായി കണ്ടുതുടങ്ങി. ബി. ഏ. പരീക്ഷയിൽ ജയിച്ചതിനുശേഷം അദ്ദേഹത്തിൻേറ ആഗ്രഹം ഇംഗ്ലണ്ടിൽ പോയി വിദ്യാഭ്യാസം ചെയ്യേണമെന്നായിരുന്നു. എന്നാൽ

അദ്ദേഹത്തിൻേറ അച്ഛൻെറ കൈവശം വേണ്ടത്ര പണം ഉണ്ടായിരുന്നില്ല. എങ്കിലും അദ്ദേഹം വളരേ ബുദ്ധിമുട്ടി ജഗദീശനെ 'ബിലാത്തി'ക്കയച്ചു. ജഗദീശൻ ലണ്ടനിലെ വൈദ്യവിദ്യാലയത്തിൽ ചേരുകയും ചെയ്തു. ജഗദീശനു ദേഹബലവും ആരോഗ്യവും നല്ല പോലെ ഉണ്ടായിരുന്നില്ല; ഇടയ്ക്കിടേ പനിയുടെ ഉപദ്രവവും ഉണ്ടായിരുന്നു. ശവം കീറിമുറിക്കുമ്പോഴുണ്ടാകുന്ന ദുർഗ്ഗന്ധംകൊണ്ടോ മററൊ പലപ്പോഴും അദ്ദേഹം ജ്വരബാധിതനായിത്തീൎന്നു. അതുകൊണ്ട് അദ്ധ്യാപകന്മാർ വൈദ്യപഠനം വിട്ടുകളവാൻ ജഗദീശനെ ഉപദേശിച്ചു. അങ്ങിനേ ബോസ്സ ലണ്ടൻ വിട്ടുകൈംബ്രിഡ്ജിൽപോയി ശാസ്ത്രാഭ്യാസത്തിനു ആരംഭിച്ചു. 1881ൽ ബോസ്സിനു ക്രൈസ്റ്റസ കോളേജിൽ പ്രകൃതിശാസ്ത്രപഠനത്തിനു ഗവമ്മേണ്ടിൻേറ ധനസഹായം കിട്ടി. ആദ്യകാലത്തു തനിക്കു ഏതു വിഷയം പഠിക്കാനാണു് അധികം വാസനയും ഇഷ്ടവും എന്നു ജഗദീശനുതന്നേ നിശ്ചയമുണ്ടായിരുന്നില്ല. അതുകൊണ്ട് ആദ്യം കഴിയുന്നത്ര എല്ലാക്ലാസ്സുകളിലും പോവുകയും എല്ലാതരം ശാസ്ത്രീയവിഷയങ്ങളിലും ശ്രദ്ധ വെക്കുകയും ചെയ്തു. രണ്ടാമത്തെകൊല്ലം അദ്ദേഹം പ്രകൃതിശാസ്ത്രം, രസശാസ്ത്രം, സസ്യശാസ്ത്രം (Physics; Chemistry, Botany) എന്നിതുകളേ പഠിക്കാമെന്നു തീരുമാനിച്ചു. അചിരേണ കൈംബ്രിഡ്ജിലേ പ്രകൃതിശാസ്ത്ര "ട്രൈപ്പോസു"ബിരുദവും, പ്രത്യേകാഭ്യാസനംകൂടാതെതന്നേ ലണ്ടനിലേ "ബി. എസ്സ്. സി"ബിരുദവും കൈക്കലായി.

ഇരുപത്തഞ്ചാമത്തെ വയസ്സിൽ ബോസ്സ്, അന്നേത്തെ 'വൈസ്രോയി' ആയിരുന്ന റിപ്പൺ പ്രഭുവിന്റെ ദ

രേഴത്തോടുകൂടി, കല്ക്കത്തയിലേയ്ക്കു തിരിച്ചുവന്നു. ദയാലുവായ റിപ്പൺപ്രഭു അദ്ദേഹത്തെ സസ്നേഹം സ്വീകരിക്കുകയും വിദ്യാഭ്യാസവകുപ്പിൽ ഒരു ഉദ്യോഗം കൊടുക്കാമെന്നു പറയുകയും ചെയ്തു. ബോസ്സ കല്ക്കത്തയിലേ വിദ്യാഭ്യാസമേലദ്ധ്യക്ഷനേ ചെന്നുകണ്ടപ്പോൾ അദ്ദേഹം ബോസ്സിനു "പ്രൊവിഷ്യൻ സർവ്വീസ്സി"ലുള്ള ഒരു ഉദ്യോഗം കൊടുക്കാമെന്നു പറഞ്ഞു. അതിൽ സംതൃപ്തനാവാത്തതുകൊണ്ടു ബോസ്സ് ആ പ്രവൃത്തിവേണ്ടെന്നുവെച്ചു. തദനന്തരം ഇന്ത്യാഗവമ്മേണ്ടിന്റേ ശാസനനിമിത്തം, സർ ആൽഫ്രഡ് ക്രോഫറു എന്ന "ഡിരക്ടർ" ബോസ്സിനു കല്ക്കത്താ പ്രസിഡൻസി കോളേജിൽ പ്രകൃതിശാസ്ത്രം പഠിപ്പിക്കാൻ "ഇമ്പീരിയൽ സർവ്വീസ്സി"ലുള്ള ഒരു ഉദ്യോഗം നൽകി. കോളേജിലേ അപ്പോഴത്തേ പ്രിൻസിപ്പാളായിരുന്ന മിസ്റ്റർ സി. എച്ച് ടോണി, ഈ നിയമനത്തിന്റേ അനാശാസ്യതയേക്കുറിച്ചു ഘോഷിച്ചു. ഇന്ത്യക്കാൎക്കു ശാസ്ത്രീയവിഷയങ്ങളേ പഠിപ്പിക്കാനുള്ള സാമൎത്ഥ്യവും വാസനയും ഉണ്ടായിരിക്കയില്ലെന്നും ഈ വിഷയത്തിൽ ഭാരതീയർ പാശ്ചാത്യാദ്ധ്യാപകന്മാരേ ശരണം പ്രാപിക്കാതേ നിൎവാഹമില്ലെന്നും അദ്ദേഹം മറുത്തുപറഞ്ഞു.

പ്രസിഡൻസികോളേജിൽ മൂന്നു കൊല്ലം പ്രവൃത്തി എടുക്കുന്നതിനിടയിൽത്തന്നേ, ബോസ്സിനു പഠിപ്പിക്കുന്ന കാൎയ്യത്തിലും ഭരണവിഷയത്തിലും അന്യാദൃശമായ സാമൎത്ഥ്യം ഉണ്ടെന്നു എല്ലാവൎക്കും അറിവാൻ സാധിച്ചു. കോളേജിലേ പ്രിൻസിപ്പാളും ഡിരക്ടരും അദ്ദേഹത്തിന്റേ

പാണ്ഡിത്യം, സ്വഭാവവൈശിഷ്ട്യം, പ്രവൃത്തിചെയ്യാനുള്ള പ്രാപ്തി, എന്നിവയേക്കുറിച്ച ശരിയായി ഗ്രഹിച്ചു. തദനന്തരം അവർ ബോസ്സിൻേറ വലിയ സ്നേഹിതന്മാരും ഗുണകാംക്ഷികളും ആയിത്തീൎന്നു. ഇംഗ്ലീഷുകാരോട്ട വിജയകരമായി പെരുമാറാനുള്ള രഹസ്യം പിന്തിരിയാതിരിക്കുകയാണെന്ന ബോസ്സിന നല്ലവണ്ണം മനസ്സിലായി.

ബോസ്സിൻേറ അഭിപ്രായത്തിൽ, പ്രസിഡൻസികോളേജിൽ അപ്പോഴുണ്ടായിരുന്ന ശാസ്ത്രപരീക്ഷണശാല വളരെ മോശമായിരുന്നു. എങ്കിലും അദ്ദേഹം ക്ഷമയോടുകൂടി പ്രവൃത്തി എടുത്തു പത്തു കൊല്ലംകൊണ്ടു ഒരു ചെറിയ പരീക്ഷണശാല ഉണ്ടാക്കി. ഒരു തകരപ്പണിക്കാരൻെറ സഹായത്തോടുകൂടി ചില പുതിയ യന്ത്രങ്ങൾ ഉണ്ടാക്കി, അദ്ദേഹം വിദ്യുത്പ്രചാരത്തേസംബന്ധിച്ചു ചില പരിശോധനകൾനടത്തി. 1896ൽ ജഗദീശബോസ്സ തൻേറ ശാസ്ത്രീയ പരിശോധനകളേക്കുറിച്ചുള്ള ഒന്നാമത്തേ ഉപന്യാസം 'രാജകീയസമാജ'ത്തിന (Royal Society) അയച്ചുകൊടുക്കുകയും അവർ അതിനേ ശ്ലാഘിച്ചു അദ്ദേഹത്തെ പ്രോത്സാഹിപ്പിക്കാൻവേണ്ടി പാരിതോഷികമായി അല്പം ധനം നൽകുകയും ചെയ്തു. പരീക്ഷയ്ക്കിരിക്കാതേ തന്നേ ലണ്ടൻ സൎവ്വകലാശാല അദ്ദേഹത്തിന "ഡോക്ടർ ഓഫ സയൻസ്സ" (Doctor of Science) എന്ന സ്ഥാനവും കൊടുത്തു. കേൽവിൻ പ്രഭുവും മിസ്റ്റർ കോൎന്ന എന്ന ആളും ബോസ്സിന അദ്ദേഹത്തേ പ്രശംസിച്ചുംകൊണ്ടു എഴുത്തുകൾ അയച്ചു. ഈ അഭിവാദനങ്ങളേക്കൊണ്ടു അദ്ദേഹത്തിന അശേഷം അഭിമാനമോ ഗൎവ്വമോ ഉണ്ടായില്ല. ഇതുകളെല്ലാം സ്ഥ

ർപരിശ്രമത്തിനുള്ള പ്രോത്സാഹനങ്ങൾ മാത്രമാണെന്നു അദ്ദേഹം കരുതി. സ്ഥിരോത്സാഹംകൊണ്ടു മാത്രമേ തന്റെ രാജ്യക്കാർക്കു ശാസ്ത്രീയവിഷയങ്ങളിലുള്ള പ്രാവീണ്യലബ്ധി ഉണ്ടാവുകയുള്ളൂ എന്നും അദ്ദേഹം തീരുമാനിച്ചു.

ഈ കാലത്തു ബോസ്സിനു പ്രസംഗത്തിനും മററും ആയി ആഴ്ചയിൽ ഇരുപത്തിയാറു മണിക്കൂർ പ്രവൃത്തി ഉണ്ടായിരുന്നു. തന്റെ ശാസ്ത്രീയപരിശോധനകൾക്കു ആവശ്യകമായ സമയവും ധനവും ഉണ്ടായിരുന്നതുമില്ല. പ്രസിഡൻസികോളേജിൽവെച്ചു ശാസ്ത്രീയപര്യവേക്ഷണങ്ങൾ നടത്തുവാൻവേണ്ടി ബംഗാൾ ഗവമ്മെണ്ടു പ്രതിവർഷം 2500-ക സംഭാവനചെയ്യുവാൻ തീച്ചപ്പെടുത്തി. പക്ഷെ പലതും ചെയ്യാനുണ്ടായിരുന്ന ജോലി അദ്ദേഹത്തിനു ഒരു പ്രതിബന്ധമായിത്തീൻ്നു. ഇങ്ങിനെ കോളേജിലെ പ്രവൃത്തി ചെയ്തുംകൊണ്ടു കുറേകാലം കഴിച്ചുകൂട്ടി.

ബോസ്സിന്റെ ഒന്നാമത്തെ പരീക്ഷണങ്ങൾ 'കമ്പിയില്ലാക്കമ്പി'യെ സംബന്ധിച്ചായിരുന്നു. ബൊളോണയിലെ പ്രൊഫസർ മാർക്കോണിയും ഇതേ വിഷയത്തെ അധികരിച്ചു ഇക്കാലത്തുതന്നെ പരിശോധനകൾ നടത്തി. ഹെർട്സ്സ് എന്ന ശാസ്ത്രജ്ഞൻ വെളിച്ചവും വിദ്യുച്ഛക്തിയും തമ്മിലുള്ള സാദൃശ്യങ്ങളെ കണ്ടുപിടിച്ചു; അദ്ദേഹത്തിന്റെ പ്രവൃത്തിയെ, ബോസ്സ് പൂർത്തിയാക്കി. 1895-ൽ ഗവർണ്ണരുടെമുമ്പാകെ കല്ക്കത്താ "ടൌൺഹാളി"ൽ വെച്ചു, ബോസ്സ് ഒരു ശാസ്ത്രീയപ്രദർശനം നടത്തി. അദ്ദേഹം "ഈഥർ" പ്രചരിക്കുന്ന സമ്പ്രദായത്തെ പല പല പ്രയോഗങ്ങളെക്കൊണ്ടും പ്രത്യക്ഷപ്പെടുത്തി. 1901-ൽ ഒരു പെട്ടിയിൽ

ഒരു ഇലവെച്ചു വിദ്യുച്ഛക്തിയുടേ പ്രയോഗംകൊണ്ട് അ തിൻേറ ഛായ എടുത്തു.

ബോസ്സിൻേറ രണ്ടാമത്തേ പരീക്ഷണം പരമാണുക്ക ളുടേ (Molecules) ശക്തിയേക്കുറിച്ചായിരുന്നു. ഉരുക്കുകൊ ണ്ടുണ്ടാക്കീട്ടുള്ള ചില യന്ത്രങ്ങൾ പരീക്ഷണാരംഭത്തിൽ പ്രദർശിപ്പിക്കുന്ന സ്പർശബോധം (Sensitiveness) കുറേ പരീ ക്ഷണങ്ങൾക്കുശേഷം കാണിക്കുന്നില്ലെന്നും പക്ഷേ കുറേ സമയം വിശ്രമം അനുവദിക്കുന്നതായാൽ അതുകളുടേ ശ ക്തി തിരിച്ചു വരുമെന്നും ബോസ്സ കണ്ടുപിടിച്ചു. ഈ ശ ക്തിഹീനത കഠിനമായ പ്രവൃത്തിചെയ്താൽ മനുഷ്യർക്കും മ റ്റും അനുഭൂതമാകുന്ന ക്ഷീണത്തിനു സമാനമാണെന്നു ബോസ്സ് പ്രസ്താവിച്ചു. കുറേ അധികം ദിവസം വിശ്രമം അനുവദിക്കുന്നതായാൽ, മടികൊണ്ട് അതുകളുടേ സ്പർ ബോധശക്തി ഇല്ലാതായിത്തീരുമെന്നും അദ്ദേഹം കണ്ടു പിടിച്ചു. ഈ വിജ്ഞാനങ്ങളേ അടിസ്ഥാനപ്പെടുത്തി അ ദ്ദേഹം ചില ശാസ്ത്രീയസിദ്ധാന്തങ്ങളേ പുറപ്പെടുവിച്ചു.

ഇദ്ദേഹത്തിൻേറ ശാസ്ത്രീയ സിദ്ധാന്തങ്ങൾ ഇംഗ്ല ണ്ടിലേ ശാസ്ത്രജ്ഞന്മാരുടേ ശ്രദ്ധയേ ആകർഷിച്ചു. ഇതി ൻേറ ഫലമായി ആധുനികശസ്ത്രക്രിയയുടേ പ്രണേതാവും രാജകീയ സമാജത്തിൻെറ അപ്പോഴത്തേ അദ്ധ്യക്ഷനും ആയ ലിസ്റ്റർ പ്രഭുവും മററെല്ലാ ശാസ്ത്രജ്ഞന്മാരുംകൂടി, ഉയർന്നതരം ശാസ്ത്രീയ പരീക്ഷണങ്ങൾ നടത്തുവാൻ വേ ണ്ടി കല്ക്കത്തയിൽ ഒരു വലിയ പരീക്ഷണശാല (Laboratory) ഏർപ്പെടുത്തേണ്ടതാണെന്നു കാണിച്ചും

കൊണ്ടു ഭാരതരാജ്യകാര്യദർശിക്കു (Secretary of State for India) ഒരു ഹരജി അയച്ചു.

ചില യന്ത്രങ്ങൾ പ്രദർശിപ്പിച്ച ഔത്സുക്യം, അദ്ദേഹത്തെ നവംനവമായ പരിശോധനകളിലേയ്ക്കു പ്രേരിപ്പിച്ചു. ഈ പരീക്ഷണങ്ങളെ "സചേതനാചേതനവസ്തുക്കളുടേ സമാധാനം" (The Response of the Living and Non-Living) എന്ന പുസ്തകത്തിൽ പ്രതിപാദിച്ചിട്ടുണ്ടു. ഈ പുസ്തകത്തിൽ, മൃഗങ്ങളും ചെടികളും ലോഹങ്ങളും ഏതേതു പ്രകാരത്തിൽ ഒരുപോലെ പ്രവത്തിക്കുന്നുണ്ടെന്നു അദ്ദേഹം വിശദമായി കാണിച്ചിരിക്കുന്നു. 'സിരാപ്രേരകങ്ങളു'ടേ (Nervous stimuli) പ്രവത്തി ഇവയിലെല്ലാം ഒരുപോലെ പ്രതിഫലിക്കുന്നുണ്ടെന്നു അദ്ദേഹം തെളിയിച്ചു. ഉഷ്ണം, തേജസ്സ്, ശബ്ദം, വിദ്യുച്ഛക്തി (Heat, Light, Sound, Electricity) എന്നിവയെല്ലാം പ്രേരകങ്ങളായി പ്രവത്തിക്കും.

'ക്ലോറഫോം', 'ഈഥർ', എന്നീ ബോധഹരൗഷധങ്ങൾ, പാഷാണം മുതലായ വിഷവസ്തുക്കൾ, 'പൊട്ടേസിയം ബ്രോമൈഡ്' പോലെയുള്ള നിരുന്മേഷകസാധനങ്ങൾ, മദ്യം മുതലായ ഉത്തേജകപദാൎത്ഥങ്ങൾ, എന്നിതുകളുടേ പ്രയോഗഫലം മൃഗങ്ങൾ, ചെടികൾ, ലോഹങ്ങൾ എന്നിവയിന്മേലെല്ലാം ഒരുപോലെയാണെന്നു ജഗദീശബോസ്സ സ്ഥാപിച്ചിരിക്കുന്നു. കേംബ്രിഡ്ജിലെ സുപ്രസിദ്ധശരീരശാസ്ത്രജ്ഞനായ സർ മൈക്കേൽ ഫോസ്റ്റർക്കു, ശ്രീമാൻ ബോസ്സ തന്റേ പരീക്ഷണഫലങ്ങളേ കാണിച്ചുകൊടുത്തു. അദ്ദേഹത്തിനുണ്ടായ സന്തോഷം സീമാതീത

മായിരുന്നു. അതുകൊണ്ട് അദ്ദേഹം ഈ സംഗതികളെ രാജകീയസമാജം വകയായുള്ള മാസികയിൽ പ്രസിദ്ധം ചെയ്യുവാൻ അയപ്പിച്ചു. പക്ഷേ സർബർഡൻ സേൻഡർസൺ "സമാധാനം" (Response) എന്ന പദപ്രയോഗത്തിനു തടസ്ഥം പറയുകയും "വിപരീതശക്തി" അല്ലെങ്കിൽ "പ്രതിബലം" (Reaction) എന്ന പദം പ്രയോഗിക്കേണമെന്നു നിർബ്ബന്ധിക്കുകയും ചെയ്തു. ബോസ്സ ഈ മാററത്തിനു അനുവദിക്കാത്തതുകൊണ്ടു, ആ ഉപന്യാസം പ്രസിദ്ധീകരിക്കാതെ ഇരുന്നു. തന്നിമിത്തം ബോസ്സ് തൻേറ പരീക്ഷണനിരീക്ഷണങ്ങളെ സവിസ്തരം പ്രതിപാദിച്ചുംകൊണ്ട് പുസ്തകങ്ങൾ രചിക്കാൻ തുടങ്ങി. ഈ വിഷയങ്ങളെക്കുറിച്ച് അദ്ദേഹം ആറു പുസ്തകങ്ങൾ പ്രസിദ്ധം ചെയ്തു.

ജഗദീശചന്ദ്രബോസ്സ സർവ്വ രാജ്യങ്ങളിലും സഞ്ചരിച്ചു പ്രധാനനഗരങ്ങളിൽ വെച്ചു തൻേറ ശാസ്ത്രസിദ്ധാന്തങ്ങളെക്കുറിച്ചു പ്രസംഗങ്ങൾ നടത്തി. 1915-ൽ അദ്ദേഹം ഉദ്യോഗത്തിൽ നിന്നു പിരിഞ്ഞു. ബോസ്സ തൻേറ കണ്ടുപിടുത്തങ്ങളെയൊന്നും സ്വായത്തമായി വെച്ചിട്ടില്ല. അദ്ദേഹത്തിൻേറ ശാസ്ത്രീയപരീക്ഷണക്ഷേത്രത്തിൽ വിദ്യാർത്ഥികൾക്കു വേണ്ടുന്ന സർവ്വസൗകര്യങ്ങളും അദ്ദേഹം നൽകുകയും ചെയ്യുന്നുണ്ട്.

ജഗദീശബോസ്സ് ഒരു വലിയ സ്വരാജ്യസ്നേഹിയുംപ്രാചീനാര്യാവർത്തത്തിൻേറ യോഗ്യതകൾ മുഴുവനും ഭാരതമാതാവിൻേറ ഭാസുരമായ ഭാവിയിൽ പുനരുജ്ജീവിക്കുമെന്നു വിശ്വസിക്കുന്ന ആളും ആകുന്നു. ശാസ്ത്രജ്ഞശിരോമണി

യായ ഇദ്ദേഹം .വൈദികകാലത്തുണ്ടായിരുന്ന ജ്ഞാനത്തിൻേറ ആരാധകനാണ്.

19‌2 മെയി 10-ന്ന- ജഗദീശബോസ്സ ലണ്ടനിൽ വെച്ചു ചെയ്ത പ്രസംഗം സമാപിച്ചതു ചുവടേ കൊടുക്കും പ്രകാരമായിരുന്നു:—

"സർവ്വ ചരാചരങ്ങളുടേയും അന്തൎയ്യാമിയായി സ്ഥിതി ചെയ്യുന്ന ഒരു ശക്തിയുടേ ഐക്യം, സംസാരിപ്പാൻ സാധിക്കാത്ത ഈ യന്ത്രങ്ങൾ വഴിയായിട്ടാണ് ഞാൻ ഗ്രഹിച്ചതു്........അപ്പോഴാണ് എനിക്ക മുപ്പതു ശതാബ്ദങ്ങൾക്കുമുമ്പു ഗംഗാനദിയുടേ തീരത്തുവെച്ചു എൻേറ പൂൎവ്വന്മാർ മുക്തകണ്ഠം വിളംബരപ്പെടുത്തിട്ടുള്ള ആ മഹാസന്ദേശത്തിൻേറ ഒരു ചെറിയ ഭാഗം മനസ്സിലാക്കുവാൻ സാധിച്ചതു്."

"ഈ പ്രപഞ്ചത്തിലേ മാറിമാറിക്കൊണ്ടിരിക്കുന്ന നാനാത്വത്തിൻേറ ഉള്ളിൽ സ്ഥിതിചെയ്യുന്ന ഐക്യത്തേ, ഒന്നിനേ, ഗ്രഹിക്കുവാൻ ആൎക്ക സാധിക്കുന്നുവോ, അനശ്വരമായ സത്യം അവൎക്കമാത്രം അറിയാവുന്നതാണ്; മററാൎക്കും അതു മനസ്സിലാക്കുവാൻ സാധിക്കുന്നതല്ല."

ജഗദീശബോസ്സിൻേറ യോഗ്യത ഇപ്പോൾ സർവ്വ പരിഷ്കൃതരാജ്യങ്ങളും അറിഞ്ഞു കഴിഞ്ഞിരിക്കുന്നു. യൂറോപ്പ്, അമേരിക്ക മുതലായ രാജ്യങ്ങളിലേ ആളുകൾ, അദ്ദേഹത്താൽ ഉപജ്ഞാതങ്ങളായ സംഗതികളേക്കുറിച്ചു പ്രസംഗങ്ങൾ ചെയ്വാൻ അദ്ദേഹത്തേ ക്ഷണിക്കുന്നു. ശാസ്ത്രജ്ഞന്മാർ എല്ലായിടത്തും അദ്ദേഹത്തെ പ്രശംസിക്കുകയും കൊണ്ടാടുകയും ചെയ്യുന്നു.

ഇദ്ദേഹത്തെപ്പോലെയുള്ള ഉത്തമസന്താനങ്ങളെക്കൊണ്ടു ഭാരതമാതാവു അനുഗ്രഹീതയാവട്ടേ!

സർവ്വനിയന്താവായ ജഗദീശ്വരൻ ജഗദീശബോസ്സിന്നു സർവ്വമംഗളങ്ങളും ദീർഘായുസ്സും ആരോഗ്യവും പ്രദാനം ചെയ്യട്ടേ!

ശുഭം



# ശുദ്ധിപത്രം.

| ഭാഗം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 21 | 3 | പ്രദേശ. | പ്രദേശം. |
| ,, | 23 | മണ്ഡപ്യ | മണ്ഡപ. |
| ,, | 25 | മാന. | മാന്യ. |
| 25 | 5 | കോശാപേക്ഷി. | കോശാപേക്ഷീ. |
| ,, | ,, | ബഹ്ല. | ബഹ്ള |
| ,, | 7 | രപു. | രിപു. |
| ,, | 8 | പ്രതീമ. | പ്രതീമഃ. |
| 34 | 14 | സ്വകാര്യസുഖം. | സ്വസുഖം. |
| 35 | 20 | സാധിപ്പാൻ. | നിൎവ്വഹിപ്പാൻ. |
| 41 | 17 | അപലപനീയങ്ങളാണ്. | അനപലപനീയങ്ങളാണ്. |
| 42 | 24 | വെച്ചാലും. | വെച്ചായാലും. |
| 52 | 9, 10 | ഉന്നതമങ്ങളായ. | ഉന്നതതമങ്ങളായ. |
| 56 | 6 | ഇന്ത. | ഇന്ത്യ. |
| 57 | 14 | അവിശിഷ്ട. | അവശിഷ്ട |
| 59 | 16 | മുഹന്മദീയ. | മുഹമ്മദീയ. |
| 72 | 3 | ആലോചനശക്തി | ആലോചനാശക്തി. |
| ,, | 13, 15 | നടവടി. | നടപടി. |
| ,, | 18 | നൂനത. | നൂതന. |
| 73 | 8 | ജീവിന്ന് | ജീവന്ന്. |
| 82 | 1 | ആജ്ഞപിച്ചു. | ആജ്ഞാപിച്ചു. |

| ഭാഗം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 82 | 16 | ദിവസ. | ദിവസം. |
| ,, | 25 | ആദേശം. | ഉദ്ദേശ്യം. |
| 83 | 5 | അറിഞ്ഞപ്പാൾ. | അറിഞ്ഞപ്പോൾ. |
| 85 | 15 | പ്രധാനംമന്ത്രി. | പ്രധാനമന്ത്രി. |
| 87 | 20 | കൂട. | കൂടി. |
| 88 | 9 | കൈക്ഷണ്യത്തെ. | തൈക്ഷ്ണ്യത്തെ. |
| ,, | 10 | ഗല. | വല. |
| 89 | 2 | സംഗീതവു. | സംഗീതവും. |
| ,, | 5 | യന്ത്ര. | യന്ത്രം. |
| 93 | 16 | സഹിഷ്ണയ. | സഹിഷ്ണുത. |
| 102 | 8, 9 | ഗുരുനാനാൻ. | ഗുരുനാഥൻ. |
| 103 | 1 | സമുദായിക. | സാമുദായിക. |
| ,, | 20, 21 | എന്നതു. | എന്നതിനു. |
| 110 | 23 | എന്തിണാണു്. | എന്തിനാണു്. |
| 112 | 24, 25 | മുണ്ടംയി. | മുണ്ടായി. |
| 116 | 22 | പ്രത്യേകാഭ്യാസനം. | പ്രത്യേകാഭ്യസനം. |

